പിന്നേയും പലതിനെക്കുറിച്ചും ഞങ്ങാം സംസാരിച്ചു. ഒടുവിൽ അവർ പറഞ്ഞു. "ഓ നേരം വൈകുന്നു. അമ്മ വീട്ടിൽ ഒററയ്ക്കാണ്. എന്നാൽ ഞാൻ പോകട്ടെ".

"അങ്ങിനെതന്നെ" എന്നു ഞാൻ തലകുലുക്കി അനുവദിച്ചുവെങ്കിലും അവർ ഒരു വിഷമത്തോടെ എന്തൊ പറയാൻ സംശയിച്ചുനില്ക്കുന്നതുപോലെ കുറച്ചുനേരംകൂടി അവിടെ നിന്നശേഷമാണ് പോയതു്.

എന്നാൽ അവർ ആ നായയെ ചങ്ങലക്കിടുകയൊന്നും ഉണ്ടായില്ല. ആ തെണ്ടി നായ് അവിടേയുമിവിടേയും അലഞ്ഞു നടക്കുന്നതു് ഞാൻ പിന്നെയും പലതവണകണ്ടു.

എന്റെ നേരെ പടിഞ്ഞാറെ വീട്ടിൽ ഒരു വേലായുധൻ നായർ താമസിക്കുന്നുണ്ടു്. ചങ്ങാതിയുടെ വകയായി ഒരുദിവസം രാത്രിയുണ്ടായ സംഗീത പരിശ്രമവും അടുത്ത ദിവസം അവിടെയെങ്ങാണ്ടു് താമസിക്കുന്ന നിർഭാഗ്യവതിയായ ഏതൊ ഒരു പാവ അമ്മയുടെ നടപടി ദോഷത്തെക്കുറിച്ചു ഒരു ഭയങ്കര തെറിപ്രസംഗവും കേട്ടുകഴിഞ്ഞപ്പോാം ആറാം ഒരു നല്ല അനുഗ്രഹീത കുടിയനാണെന്നു് എനിക്കു് ബോദ്ധ്യംവന്നു. അതിൽ കൂടുതലായി അയാളെക്കുറിച്ചു എനിക്കൊന്നും അറിഞ്ഞുകൂടായിരുന്നു. ഒരു ദിവസം ഉച്ചയ്ക്കു ഞാൻ ഊണുകഴിഞ്ഞു ചാരുകസേലയിൽ കിടന്നു വിശ്രമിക്കുമ്പോാം നമ്മുടെ വെളുത്ത നായ് പടിഞ്ഞാറെ വീട്ടിലേക്കു കയറിച്ചെല്ലുന്നതു് ഞാൻ കണ്ടു. പിന്നെ അവിടെനടന്ന സംഭവങ്ങാംക്കു ഞാൻ ഒരു ദൃക്സാക്ഷിയായതുകൊണ്ടു് അതു് ഞാൻ നടന്നതുപോലെ ഇവിടെ വിവരിക്കാം. നായ് കയറിച്ചെല്ലുന്നതു് മുററത്തു കിടന്നിരുന്ന ആട്ടിൻകുട്ടി കണ്ടുവെങ്കിലും അവൻ കണ്ടഭാവം നടിക്കാതെ തിരിഞ്ഞുകിടന്നു. അടുത്തെത്തിയപ്പോാം കുറച്ചുകലെനിന്നുകൊണ്ടു നായ് ഒന്നു മുരണ്ടു "എന്തടാ, നീ ഞാൻ വരുന്നതു കണ്ടില്ലേ? ഒന്നെഴുനേററാൽ നിനക്കെന്താ ഇതു ചേതം?".

# ഉത്തരവാദി.

വക്കീൽ മാധവപ്പണിക്കൎക്ക് ഒരു പുതിയ അരിവെപ്പുകാരന്റെ ആവശ്യം നേരിട്ടു. സൌകര്യത്തിൽ കിട്ടുകയാണെങ്കിൽ ഒരു കുട്ടിയെ അയച്ചുകൊടുക്കണമെന്നു അയാൾ തന്റെ സ്നേഹിതന്മാൎക്കെല്ലാം അറിവുകൊടുത്തിരുന്നു. വിവരം അറിഞ്ഞോ എങ്ങിനേയോ ഒരുദിവസം ഉച്ചതിരിഞ്ഞ് വലപ്പാട്കാരൻ ഒരു നാരായണൻകുട്ടി അവിടെ അന്വേഷിച്ചുവന്നു.

അവന്റെ പേര്, വീട്ടുപേര്, നാട് അരിവെപ്പുപണിയിൽ പരിചയമുണ്ടോ, എവിടെയൊക്കെ ഇതിനുമുമ്പ് നിന്നിട്ടുണ്ട്, എന്തു ശമ്പളം വേണം എന്നിങ്ങിനെയുള്ള ചില അത്യാവശ്യസംഗതികൾ ചോദിച്ചറിഞ്ഞശേഷം മി: പണിക്കർ അവസാനമായി ഇങ്ങിനെ ചോദിച്ചു: "എടോ നിനക്ക് കുറേശ്ശെ പാട്ടിനു വാസനയുണ്ടോ? വെറുതെയിരിക്കുമ്പോൾ സിനിമാപ്പാട്ടുകൾ മൂളിനോക്കാറുണ്ടോ?."

"ഇല്ല." അവൻ അല്പം നാണത്തോടുകൂടി പറഞ്ഞു. "പിന്നെ സാഹിത്യത്തിൽ കുറച്ച് അഭിരുചിയുള്ളകൂട്ടത്തിലാണോ? കവിതകളോ ചെറുകഥകളോ ഒക്കെ സാധാരണയായി വായിക്കാറുണ്ടോ."

"ഇല്ല." അവൻ അല്പം പരിഭ്രമത്തോടുകൂടി പറഞ്ഞു "ശരി നിനക്ക് അകത്ത് പോകാം. ഇന്നുമുതൽ നിന്നെ ഉദ്യോഗത്തിൽ നിയമിച്ചിരിക്കുന്നു."

"എന്താണ് ഇങ്ങിനെ ഒരു ചോദ്യക്കടലാസ്?" വെയ്പുകാരൻകുട്ടി അകത്തേക്ക് കടന്നുപോയപ്പോൾ ഞാൻ ചോദിച്ചു: "വല്ലമധുരസേവയുണ്ടാക്കുവാനറിയുമോ രസം വെക്കുവാനറിയുമോ എന്നൊക്കെ ചോദിക്കാതെ സാഹിത്യമുണ്ടോ സംഗീതമുണ്ടോ എന്നൊക്കെ ആരെങ്കിലും ചോദിക്കാറുണ്ടോ?."

പെട്ടെന്നു മി: പണിക്കരുടെ മുഖത്ത് ഒരു വലിയ വിഷാദഭാവം പരന്നു. അയാൾ ചാരുകസേരയിൽത്തന്നെ മലർന്നുകിടന്ന് ഒരു നെടുവീർപ്പിട്ടുകൊണ്ടു പറഞ്ഞു: "സ്നേഹിതാ, അതൊരു നീണ്ട കഥയാണ്. നിങ്ങൾക്ക് കേൾക്കണമെന്നുണ്ടെങ്കിൽ ഞാൻ ചുരുക്കി പറയാം."

വാസ്തവത്തിൽ ഏതാണ് നീണ്ട കഥയാണെന്ന് അയാൾ പറയുന്നതെന്നു എനിക്കു മനസ്സിലായില്ല. മധുരസേവയുണ്ടാക്കുന്നതോ രസം വെക്കുന്നതോ. ഒഴിവ് സമയത്ത് രമണൻ വായിച്ചുപാടുന്നതു് ആയിരിക്കുകയില്ലല്ലോ. എന്നാൽ അതു് അറിഞ്ഞുകൂടെന്നു ഭാവിക്കാതെ ഞാൻ ചങ്ങാതിയെ ഇങ്ങനെ ഉത്സാഹപ്പെടുത്തി:" പറയണം. മി: പണിക്കർ. ഇയ്യിടെയായി എനിക്ക് നീണ്ടകഥകൾ കേൾക്കുന്നതിൽ വലിയ താല്പര്യം കണ്ടുവരുന്നുണ്ട്."

"എന്നാൽ പറയാം." അയാൾ ഒരു സിഗററെറടുത്ത് ചുണ്ടത്തു്വെച്ച് തീപ്പെട്ടിയുരസി തീപിടിപ്പിച്ച് തന്റെ സിഗററ് കേസും തീപ്പെട്ടിയും എന്റെ നേരെ നീട്ടി. ഞാനും പുകച്ചു.

എങ്ങിനെയാണ് കഥ ഉടങ്ങേണ്ടതെന്ന് അയാൾ രണ്ടു മിനുട്ടുനേരം ആലോചിച്ചു ഒടുവിൽ ഇങ്ങനെ ആരംഭിച്ചു. ഇതിനു മുമ്പ് ഇവിടെ നിന്നിരുന്ന അരിവെയ്പുകാരനെ നിങ്ങൾ ഓർക്കുന്നില്ലേ?."

"ഓ! ഹോ! ആ ഗോപാലനല്ലേ? ബനിയനും കാലുറയും വച്ചുപ്പൊട്ടും, പട്ടുറുമാലും റെഞ്ചനില്ലോകങ്ങളും ശൃംഗാരാദിനയങ്ങളും ഒക്കെയുള്ള ആ സുന്ദരക്കുട്ടപ്പനല്ലേ?."

"അതെ. അതെ. അവൻതന്നെ. അവൻ ഇവിടെ വന്നപ്പോൾ എങ്ങിനെ പാവമായിരുന്നുവെന്നോ? ഒരു വാക്ക് അധികമില്ല. ധിക്കാരം തൊട്ടുതെറിക്കാത്ത സ്വഭാവം. 'ഗോപാലാ' എന്നു വിളിച്ചാൽ നനഞ്ഞ പൂച്ചയെപ്പോലെ അടുത്തുവരും. ഒട്ടും ഒരു ഏററമില്ലാത്തകുട്ടിയായിരുന്നു."

"എന്നാൽ ഒട്ടുകാലമൊട്ടുകാമായപ്പോഴേക്ക് ആ സ്വഭാവമൊക്കെ തീരെമാറി." ഞാൻ പറഞ്ഞു' അവന്റെ 'പവറം' നിലയുമൊക്കെ സഹിക്കാൻ വയ്യാതെയായി. ശൃംഗാരപ്പാട്ടുകളും കൊഞ്ചിക്കൊണ്ടുള്ള ആ വർത്തമാനം പറയലും! നിങ്ങളില്ലാത്ത സമയത്ത് അവൻ ഇവിടെ വരുന്ന കക്ഷികളോടുംമററും വർത്തമാനം പറയുന്നതു കണ്ടാൽ അവൻ നിങ്ങളുടെ ജാമാതാവോ മററൊ ആണെന്നേ തോന്നൂ."

"അതെ. അതുതന്നെയാണ് ഞാനും പറയുന്നതു്. ഇവിടെ വന്നു നാലുമാസം തികഞ്ഞില്ല. അതിനുമുമ്പ് അവൻ എന്നോടുതന്നെ നേരമ്പോക്ക് പറഞ്ഞ് ചിരിക്കാൻവന്നുതുടങ്ങി. അവന്റെ പിടലിക്ക് രണ്ട് തെഴിച്ചു കൊടുത്ത് പോയി അടുക്കളയിൽപോയി ജോലി നോക്കാൻ പറയാൻ തോന്നും. എന്നാൽ ഈ ചങ്കുററമൊക്കെ എവിടെ നിന്നാണെന്നറിയുമോ? എന്തുവന്നാലും ഭാനു അവനെ 'സപ്പോർട്ട്'ചെയ്യുമെന്ന് അവനുറപ്പുണ്ട്. കുറെയൊക്കെ അവനെ ഇങ്ങനെ ചീത്തയാക്കിയതു് ഭാനുവാണ്. എന്നാൽ ഋവൻ ഉത്തരവാദി അവളുമല്ല. അതു് അവന്റെ സാഹിത്യവും സംഗീതവുമാണ്."

"അതെങ്ങിനെ?" ഞാൻ ചോദിച്ചു.

"പറയാം." അയാൾ വീണ്ടും ഒരു നെടുവീർപ്പിട്ടു: "അവൻ ഇവിടെ വന്നു ഒരാഴ്ച കഴിഞ്ഞതശേഷമാണ് അടുക്കളയിൽ ഇരുന്ന് അവൻ എന്തോ ഒരു പുസ്തകം വായിക്കുന്നതു് ഭാനുവിന്റെ കണ്ണിൽപെട്ടതു്. അതെന്താണെന്നറിയാനുള്ള അവളുടെ ജിജ്ഞാസയെ

ആദ്യമൊക്കെ അവൾ നിയന്ത്രിച്ചുവെങ്കിലും ഒടുവിൽ അതെന്തു പുസ്തകമാണെന്നു് ഭാനു ചോദിച്ചുപോയി.”

“വലിയനാണത്തോടും ഒരു ചെറിയമന്ദഹാസത്തോടുംകൂടി അവൻ അതു് ശ്രീ: എം. ആർ. കൊട്ടമൂട്ടു് എന്നവൻ്റെ ചെറുകഥകളാണെന്നും താൻ വരുമ്പോൾ, ഇടക്കു് ആസ്വദിക്കാൻവേണ്ടി തൻ്റെപെട്ടിയിൽ സൂക്ഷിച്ചുകൊണ്ടുവന്നിരുന്ന സാഹിത്യ സമ്പാദ്യമാണെന്നും ഒക്കെ വിവരിച്ചു. എന്നാൽ കൂട്ടാനിൽ പുളി ഇത്രയധികം ചേർക്കരുതെന്നും ഇവിടെയുള്ളവരുടെ മുഴുവൻവായ ഓട്ടുകൊണ്ടു് ഉണ്ടാക്കിയതല്ലെന്നും ഒക്കെ ആ വിചാരമില്ലാത്തകുട്ടിയെ മര്യാദയോടുകൂടി പറഞ്ഞു മനസ്സിലാക്കുവാൻവന്ന ഭാനു തൽക്കാലം കൊട്ടമൂടിൻ്റെ കഥകളിൽ വലിയ ഔത്സുക്യമൊന്നും കാണിച്ചില്ല. പിന്നെയും രണ്ടുമൂന്നു പ്രാവശ്യം ആ സാഹിത്യ സമ്പാദ്യക്കാരൻ കൊട്ടമൂടിനെ ആസ്വദിക്കുന്നതു് അവൾ കണ്ടു.

“ഒരുദിവസം ഉച്ചക്കു് നേരംപോകാഞ്ഞപ്പോൾ വല്ലവർത്തമാനവും പറയാൻ ഒരാളെകിട്ടാൻവേണ്ടി അവൾ ഗോപാലനിരിക്കുന്ന സ്ഥലത്തേക്കു് ചെന്നു. അവൻ്റെ കയ്യിൽ ഒരു പുസ്തകം കണ്ടപ്പോൾ അവൾ പറഞ്ഞു: “ഗോപാലാ ഒരു കഥ ഉറക്കെ വായിക്കു. ഞാനും കേൾക്കട്ടെ.” “ആദ്യമൊക്കെനാണംകൊണ്ടു അവൻ കുറെ മടിച്ചുവെങ്കിലും ഒടുവിൽ തൻ്റെ ആരാധനാമൂർത്തിയായ ശ്രീ: എം. ആർ. കൊട്ടമൂടിൻ്റെ ഒരു കഥ അവൻ വായിച്ചുകൊടുത്തു.

“അങ്ങിനെ നേരംപോകാതിരുന്നപ്പോൾ കണ്ട ഒരു തൊഴിലാണു് ഈ കഥ വായിക്കുന്ന ഏർപ്പാടു്. പിന്നെ ഉച്ചക്കു് ഉറക്കം കുറവായ ദിവസങ്ങളിൽ ഒന്നോരണ്ടോ കഥകൾ അവൾ അവനെ വിളിച്ചുവരുത്തി വായിപ്പിക്കും. ക്രമേണ അവൻ കവികളെക്കുറിച്ചും കഥാകാരന്മാരെക്കുറിച്ചും ഒക്കെ വളരെ അധികം സംഗതികൾ അവൾക്കു് പറഞ്ഞുകൊടുത്തു. ഒടുവിൽ താൻതന്നെ ചെറിയതോതിൽ ഒരു കഥ എഴുത്തുകാരനും ഒരു ചില്ലറ കവിയുമാണെന്നും ഉള്ള മുഖവുരയോടുകൂടി പെട്ടിയിൽനിന്നു് പലതും എടുത്തു് വായിച്ചുകേൾപ്പിച്ചു.

"എന്നാൽ ഇതൊന്നും അപ്പോഴൊന്നും എന്റെ അറിവിൽ പെട്ടിരുന്നില്ല. ഒരുദിവസം രാത്രി എന്തൊ വൎത്തമാനം പറഞ്ഞു കൊണ്ടിരിക്കുന്നതിന്നിടക്കാണ് ഭാൎയ്യ എന്നോട് 'നമ്മുടെ അറിവെ ഴ്ക്കുകാരൻ സാമാന്യക്കാരനല്ലകെട്ടൊ. ഒരു കവിയും കഥയെഴുത്തു കാരനുമൊക്കെയാണ്. ഒരുദിവസം വിളിച്ചുചോദിച്ചുനോക്കു. എന്നാലറിയാം.' എന്നൊക്കെ പറഞ്ഞത്.

"ഞാൻ അതത്രകാൎയ്യമായി എടുത്തതുമില്ല. ഒരുദിവസം ന ടക്കാൻപോയി മടങ്ങി വന്നപ്പോഠ നേരംകുറച്ചു വൈകി. പുമുഖ ത്തുനിന്ന് പതുക്കെ ആരോ ഒരു കവിയുടെ പാട്ട് മൂളുന്നതുകേട്ടു. മേശവിളക്ക് താഴ്ത്തിവെച്ചിരുന്നതുകൊണ്ട് ആളെ കണ്ടു കൂടായി രുന്നു.

'ആരാണത്? ഗോപാലനല്ലെ?' ഞാൻ ചോദിച്ചു. അവൻ പിടഞ്ഞെഴുന്നേറ്റു. പാട്ടുംനിന്നു. ഷാഠ അഴിച്ചു കസേരമേലിട്ട് വിളക്ക് തെളിയിച്ചുകൊണ്ട് ഞാൻ നേരമ്പോക്കായി ചോദിച്ചു: "ഗോപാലനു കുറേശ്ശെ കവിതയുടെ ഉപദ്രവമുണ്ടെന്നൊക്കെ കേട്ടു വല്ലോ."

കുറച്ചു സംശയിച്ചുനിന്നുവെങ്കിലും എന്റെ സ്വരം പ്രോ ത്സാഹനപരമാണെന്ന് ഉറപ്പ്‌വന്നപ്പോഠ അവൻ പറഞ്ഞു: 'ഞാനിതുപറയുമ്പോഠ സാറു വിശ്വസിക്കുമോ എന്തോ? ഈ പ്രാ യത്തിന്നിടക്ക് വളരെയൊക്കെ എഴുതീട്ടുള്ള ഒരുവനാണ് ഞാൻ. എന്റെ രണ്ടുമൂന്നു കവിതകഠ അച്ചടിപ്പിച്ചിട്ടുതന്നെയുണ്ട്. സാ റിനു കാണണമെങ്കിൽ ഞാൻ കൊണ്ടുവരാം.' അവനുവല്ലാത്ത ഉ ത്സാഹമായി. എല്ലാവൎക്കും അങ്ങിനെത്തന്നെയാണ്. അവരവ ൎക്ക് ഹൃദ്യമായ സംഗതികഠ സംസാരിക്കാൻ അവസരം കിട്ടട്ടെ. എല്ലാവൎക്കും ഉത്സാഹം തനിയെ വരും.

"അവന്റെ സാഹിത്യ സേവനങ്ങളിൽ അത്രയധികം താല്പ ൎയ്യം പ്രദൎശിപ്പിക്കുന്നത് ശരിയല്ലെന്നു കരുതി ഞാൻ പറഞ്ഞു:

‘ആട്ടെ. അതു സൌകര്യമുള്ളപ്പോൾ നോക്കാം. ഇപ്പോൾ പോയി ഇലയും കിണ്ണവും വെക്കാൻ നോക്കൂ. അവളെ അങ്ങിനെ അടുക്കളയിലേക്ക് വിട്ട് ഞാൻ ഏതോ ഒരു കക്ഷിയുടെ കേസു വായിക്കാനം ഇരുന്നു.

“രണ്ടുമൂന്നു ദിവസം കഴിഞ്ഞിട്ടാണ്. ഞാൻ ഒരു കെട്ടിമറിച്ചിലുള്ള കേസ് നോക്കിക്കൊണ്ടിരിക്കുകയായിരുന്നു. ആ ശങ്കരന്റെ അടിപിടിക്കേസുതന്നെ. അതിൽ ഒരു പുതിയ പോയൻറ് ഞാൻ കണ്ടെത്തി. അതിനെപ്പററി ആലോചിച്ച് കസേരയിൽ കിടക്കുമ്പോഴാണ് ഗോപാലൻ ഒരു കടലാസ് എന്റെ കയ്യിൽ തന്നതു്. അതു് ഒരു മംഗളപത്രമായിരുന്നു. വരൻ: ചുള്ളിക്കാട്ടിൽ രാമൻ നായർ. വധു: വൈലിക്കൽ മാധവി അമ്മ. അതിന്റെ മഹാകവി താനാണെന്നു അവൻ എന്നോടു പറഞ്ഞു. ഞാൻ അതു വെറുതെ നോക്കിയിരിക്കുന്നതുകണ്ടു് ഒരു പക്ഷെ വൃത്തം കിട്ടാഞ്ഞിട്ടാകുമെന്നു കരുതി അവൻതന്നെ ഉറക്കെ പാടിത്തുടങ്ങി. പാട്ടുകേട്ടപ്പോൾ അകത്തുനിന്നു് ഭാനുവും ഉമ്മറത്തേക്കു് ഓടിയെത്തി. ഇനിയും ആ പാട്ടു് ആരെയൊക്കെയാണു് ആകർഷിക്കുക എന്നു ഞാൻ ഭയപ്പെട്ടു.

‘ആ ഉപമ നന്നായിരിക്കുന്നു.’ ഭാനു പറഞ്ഞു: ‘സൂര്യനെ വരനായും പ്രകൃതിയെ വധുവായും കല്പിച്ചിരിക്കുന്നതിൽ നല്ല ചമല്ക്കാരമുണ്ടു്” ഭാനുവിനു് ഇങ്ങനെയൊക്കെ അഭിപ്രായം പറയാൻ മാത്രം സാഹിത്യത്തിൽ കോപ്പുള്ള കഥ ഞാനന്നാണു് അറിഞ്ഞതു്.

“ആ വിനീതനായ സാഹിത്യകാരൻ പറഞ്ഞു: ‘തന്നോടു് ഈ അഭിപ്രായം ഇതിനുമുമ്പു് പലരും പറഞ്ഞിട്ടുണ്ടു്. ചിലർ ഈ ഉപമമാത്രം കണ്ടിട്ടു് ഈ കവിത ഉള്ളൂരിന്റേയോ ചങ്ങമ്പുഴയുടേയോ ആയിരിക്കുമെന്നുവരെ സംശയിച്ചിട്ടുണ്ടു്! ആ ഉപമക്കു് അക്ഷരലക്ഷം കിട്ടേണ്ടതാണെന്നും നല്ല സഹൃദയത്വമുള്ളവർക്കേ അതാസ്വദിക്കാൻ കഴിയൂ എന്നും അവൻ പറഞ്ഞു.”

"എന്നാൽ എനിക്ക് ആ ഉപമയെപ്പററി ഒരു മണ്ണാങ്കട്ടിയും തോന്നിയില്ല. അതുപോലെ എത്ര ഉപമകരം വേറെ കിടക്കുന്നു. ഉദാഹരണമായി ശങ്കരൻെറ അടിപിടിക്കേസിനെ വധുവായും അതിന വാദിക്കാൻ വരുന്ന വക്കീലിനെ വരനായും സങ്കല്പിച്ചു കൂടെ?"

"അതു് വാസ്തവം" ഞാൻ പറഞ്ഞു: "എനിക്കു് പലപ്പോഴും തോന്നിയ ഒരു അഭിപ്രായം ഇവിടെ പറയട്ടെ. നമ്മരം വക്കില്മാർ കവിത എഴുതുകയാണെങ്കിൽ മററുള്ളവരെക്കാരം അധികം 'പ്ലോപ്പോയണ്ടു'കരം ഉപയോഗിച്ചു എഴുതുവാൻ സാധിക്കും".

"ആ കാര്യത്തിൽ സംശയമില്ല". മി. പണിക്കർ സമ്മതിച്ചു: "പക്ഷെ അതല്ലല്ലോ നമ്മുടെ വിഷയം. ഗോപാലൻ എപ്പോരം പറയുമ്പോഴും ഭാനുവിൻെറ സഹൃദയതപത്തേയും സാഹിത്യമർമ്മജ്ഞതയേയും സമ്മതിച്ചുകൊടുത്തെ പുറപ്പെട്ടു. അഥവാ അവരം അവൻെറ സാഹിത്യവേലയിൽ വല്ല കുററവും കണ്ടെത്തിയാൽ തന്നെ, ആ ദോഷം ഉള്ളൂർ ഒരിക്കൽ തനിക്കു ചൂണ്ടിക്കാണിച്ചുതന്നിട്ടുള്ളതാണെന്നും എന്നാൽ അതു് സാധാരണക്കാരുടെയൊന്നും കണ്ണിൽ പെടാറില്ലെന്നും ഒക്കെ അവൻ സന്ദർഭംപോലെ തട്ടും. എൻെറ ഭാര്യ സാധാരണക്കാരികളുടെ കൂട്ടത്തിൽ പെട്ടവളല്ലെന്നല്ലെ അവൻ ഇതുകൊണ്ടു് ധ്വനിപ്പിക്കുന്നതു്? സ്വന്തം ഭർത്താവിൻെറ മുമ്പിൽവെച്ചു്തന്നെ ഒരാരം പ്രശംസിക്കുന്നതിൽക്കവിഞ്ഞു് സന്തോഷകരമായി ഒരു സ്ത്രീക്കു് വേറെയൊന്നില്ല. തൻെറ യോഗ്യതകരം ഒന്നു വേണ്ടപോലെ കാണുവാനോ ആരാധിക്കുവാനോ കണ്ണും കരളുമില്ലാത്ത ഒരു മാടനാണു് ഈ ഭർത്താവെന്നു് പറയുന്ന ജന്തുവെന്നുകൂടി അവരം അതുകൊണ്ടു സാധിക്കുന്നു".

"അതിനെപ്പററി എനിക്കു് എൻെറ സ്വന്തമായ ചില അഭിപ്രായങ്ങളെല്ലാമുണ്ടു്" ഞാൻ പറഞ്ഞു: "പക്ഷെ അതൊക്കെ

അപ്പപ്പോൾ പറയാത്തതു് നിങ്ങളുടെ കഥ ഇനിയും നീണ്ടുപോയേക്കുമോ എന്ന ഭയംകൊണ്ടാണു്. നിങ്ങൾ ചുരുക്കിപ്പറയുകയല്ലേ?".

"അതെ. അവന്റെ ദുഷ്പ്രേരണകൊണ്ടാണോ എന്നു് എനിക്കു് സംശയമുണ്ടു് കുറച്ചുദിവസം കഴിഞ്ഞപ്പോൾ എന്റെ അടുക്കൽവന്നു് തനിക്കു് പബ്ലിക്കു് ലൈബ്രറിയിൽ ചേരണമെന്നു പറഞ്ഞു. തനിക്കിവിടെ ഒറ്റക്കിരുന്നു് നേരം പോകുന്നില്ലെന്നും വായിക്കാൻ വല്ല പുസ്തകങ്ങളും വേണമെന്നും ഒക്കെയാണു് അവളുടെ ന്യായം. പബ്ലിക്കു് ലൈബ്രറിയിൽനിന്നു് പുസ്തകമെടുത്തു് വായിക്കുന്നതു് നമ്മളെപ്പോലെയുള്ളവക്കു് ചേർന്നതല്ലെന്നും ഇവിടെ വളരെ 'ലോ' ബുക്കുകളുണ്ടെന്നും അതൊക്കെ വായിച്ചു ബുദ്ധിമാനാകുകയാണു് വേണ്ടതെന്നും ഞാൻ വളരെപറഞ്ഞുനോക്കി. എന്നാൽ ഒടുവിൽ എല്ലാം സ്ത്രീകളുടെ ആഗ്രഹംപോലെയാണല്ലോ കാര്യങ്ങൾ നടക്കുന്നതു്."

"ക്രമേണ ഞാൻ ഇവിടെയുള്ളപ്പോഴും അവർ അകത്തിരുന്നു് പുസ്തകങ്ങൾ വായിക്കാനും ചിരിക്കാനും ഒക്കെ തുടങ്ങി. വിളമ്പാൻ നില്ക്കുമ്പോഴും ഗോപാലൻ 'ഓമനക്കു' 'ഗുണമേറും ദേ—' എന്നിങ്ങനെയുള്ള മട്ടുകളിൽ ഓരോന്നു മൂളുവാൻ തുടങ്ങി. എന്നാൽ വെറുതെ എന്തിനാണു് ഭാനുവിനെ മുഷിപ്പിക്കുന്നതു് എന്നുകരുതി ഞാൻ അവനെ അതാതു് സമയംതന്നെ ഉന്നു്ശാസിച്ചതുമില്ല. പുറമെ കക്ഷികൾ വരുന്ന സമയത്തെങ്കിലും ഇങ്ങനെ ഗോപാലനുമായി കളിക്കാനും ചിരിക്കാനും പോകുന്നതു് നല്ലതല്ലെന്നു ഞാൻ ഭാനുവിനോടു് ഒരിക്കൽ സൂചിപ്പിച്ചു. എന്നാൽ അവളുടെ വ്യക്തിസ്വാതന്ത്ര്യത്തിൽ ഞാൻ കൈകടത്തുന്നതിനെ അവൾ ഏതു വിധവും വെറുക്കുമെന്നു് വ്യക്തമാക്കി.

"ഒരുദിവസം ഞാൻ കിടക്കുവാൻ ഭാവിക്കുമ്പോൾ അവൾ അടുത്തു്വന്നു് മധുരസ്മിതത്തോടുകൂടി താൻ ആദ്യമായി ഒരു കഥ

എഴുതിനോക്കി എന്നു് എന്നെ അറിയിച്ചു. തന്റെ ആദ്യത്തെ കഥതന്നെ വളരെ കേമമായിട്ടുണ്ടെന്നും ആ സ്ഥിതിക്കു് മലയാളത്തിലെ ഏതു കഥാകൃത്തിനും അസൂയാജനകമായ ഒരു ഭാവി തനിക്കു് സുനിശ്ചിതമാണെന്നും ഗോപാലൻ പറഞ്ഞതായും അവാം പറഞ്ഞു. പോരെ? വിദഗ്ദ്ധാഭിപ്രായവുമായില്ലേ? അവളുടെ സപ്രേമമായ നിർബ്ബന്ധത്തിനു കീഴ്പ്പെട്ടു് ഞാൻ ആ കഥ മുഴുവൻ വായിച്ചുകേൾക്കുവാൻ സമ്മതിച്ചു. അവാം വായനയും തുടങ്ങി. കഥാനായികയെ കഥാനായകൻ രക്ഷിക്കേണ്ട ഭാഗത്തെത്തിയപ്പോൾ അവാം ഉത്സാഹംകൊണ്ടുചോദിച്ചുപോയി! ഇനി അവളെ അതിൽനിന്നു് എങ്ങിനെ രക്ഷപ്പെടുത്താമെന്നാണു് നിങ്ങൾ വിചാരിക്കുന്നതു്? കേൾക്കട്ടെ?" എവിടെ? കഥാശ്രവണത്തിൽ ഏകാഗ്രമതിയായി കിടന്നിരുന്ന ഞാൻ നല്ല ഉറക്കത്തിലാണു്. അവാംക്കു് കലശലായി മുഷിഞ്ഞു. പിറ്റേദിവസം മുഴുവൻ എന്നോടു പരിഭവമായിരുന്നു. ഞാൻ ഇങ്ങനെ സമാധാനപ്പെടുത്തിനോക്കി: 'സാരമില്ല. ഇനി അങ്ങിനെ വരില്ല. പിന്നെ, ഭാന ഈ കഥ എഴുതുന്ന ഏർപ്പാടൊന്നും നമുക്കു് കൊള്ളില്ല. അതു് ദാരിദ്രം പിടിച്ച ഏർപ്പാടാണു്."

"അതു വാസ്തവമാണു് നിങ്ങാം പറയുന്നതു്." ഞാൻ പറഞ്ഞു: "ഈ എഴുത്തുകാർ മുഴുവൻ കാശിനുവകയില്ലാത്തകൂട്ടരാണു്."

"അതെ." മി: പണിക്കർ തുടർന്നു: "എന്നിട്ടു് അവാം പറഞ്ഞതെന്താണെന്നോ? ഞാൻ ശ്രീ: എം. ആർ. കൊട്ടൂകൂടിന്റെ ഒരു ചെറുകഥയിൽ ചിത്രീകരിച്ചിട്ടുള്ളതുപോലെ അരസികനായ ഒരു വക്കീലാണെന്നു്. എനിക്കു് അതുകേട്ടപ്പോാം തരിച്ചു. അവാംക്കു് ഇതൊക്കെ പറഞ്ഞുകൊടുത്ത ആ ദുസ്സാമർത്ഥ്യക്കാരൻ ഗോപാലനേയും അവന്റെ കൊട്ടൂകൂടിനേയും ഓരോരോ കേസിനു് പിടിപ്പിച്ചു് ഒരു അഞ്ഞൂറുകൊല്ലം കൊടുപ്പിക്കാൻ വല്ല ലോപ്പോയൻമുണ്ടോ എന്നുകൂടി ഞാൻ പെട്ടെന്നു് ആലോചിച്ചുപോയി.

പ്രേരിപ്പിച്ചിരുന്നില്ലെന്നാണ് എന്റെ അറിവ്. എന്നാൽ തടയുകയും ചെയ്തിരുന്നില്ല.

"അതിൽപിന്നെ സംഗീതം ധാരാളമായി ഒഴുകിത്തുടങ്ങി. കറിയിൽ ഉപ്പുചേർത്തിരുന്നതോടുകൂടി അവൻ കുറെ 'ശിവപെരുമാൻ'ചേർക്കും. കാപ്പിയിൽ പഞ്ചസാരക്കു പുറമെ ധാരാളം 'കൃഷ്ണാ കൃഷ്ണാ' ചേർത്തിരിക്കും. വിളമ്പാൻ നില്ക്കുമ്പോൾ അവൻ ഞങ്ങൾക്ക് ചോറും കറിയും അച്ചാറും മാത്രമല്ല വിളമ്പുക. 'നാജാധക്ഷർ' 'ഭജനംശെയ്യോം' 'സുഖമധുരം' 'ജനഗണ' മുതലായവയും ഞങ്ങൾക്ക് സ്വാദുനോക്കുവാൻ ഓരോ ഔൺസ്‌വീതം തരും. എന്നാൽ ഭാനുവിന് ഇതൊന്നും എന്നെപ്പോലെ അത്ര അരോചകമായി തോന്നിയിരുന്നില്ലെന്നാണ് ഞാൻ വിചാരിക്കുന്നത്.

"ഒരുദിവസം സന്ധ്യക്ക് കുറെ ഭേദപ്പെട്ട കക്ഷികൾ ചിലരൊക്കെ എന്നെ കാണാൻ വന്നിരുന്നു. വിളക്ക് തെളിയിച്ച് ചില റിക്കാർഡുകൾ പരിശോധിച്ച് ഞാൻ കേസിനെക്കുറിച്ചു ഓരോന്ന് സംസാരിച്ചുകൊണ്ടിരിക്കുകയായിരുന്നു. അപ്പോഴാണ് അടുക്കളയിൽനിന്ന് ഗോപാലൻ ചില പുതിയ രാഗങ്ങൾ ആലാപിക്കുവാനുള്ള പരിശ്രമങ്ങൾ തുടങ്ങിയത്. എന്റെ ഉള്ളൊന്നുകാളി. തന്റെ കേസിൽ ബദ്ധശ്രദ്ധനായിരിക്കുന്ന കക്ഷി അതുകേൾക്കാതെ പോകണമെ എന്നു ഞാൻ പ്രാർത്ഥിച്ചു. എന്നാൽ ഈശ്വരൻ ഒരു നേരമ്പോക്കുകാരനാണ്. മുട്ടിയ കയ്യിന് നാം ഒന്നു പ്രാർത്ഥിക്കുമ്പോൾ ഈശ്വരൻ നമ്മെകുളിലാക്കുവാൻവേണ്ടി നേരെ വിപരീതം പ്രവർത്തിക്കും.

"ഉടനെ കക്ഷി ചെവിയോർത്തുകൊണ്ടു ചോദിച്ചു: "എന്താണത്? അകത്ത് നിന്നല്ലെ ആ കേൾക്കുന്നത്?" ഒന്നുകൊണ്ടും അമ്പരന്നു പോകരുത്. മനസ്സാന്നിദ്ധ്യംമാത്രം പല വലിയ വിഷമഘട്ടങ്ങളിലും നമ്മെ രക്ഷിക്കും. എനിക്ക് ഉടനെ ഒരു യുക്തിതോന്നി: 'അതെ. അകത്ത്നിന്നുതന്നെ. നമ്മുടെ അരിവെപ്പുകാരൻകുട്ടി

ക്ക് ഇന്നു് ഒരു വയററിൽ വേദന. അതിൻെറ സഞ്ചാരമാണു്. ഞാൻ കുറച്ചു സോഡാപ്പൊടികൊണ്ടുവരാൻ അങ്ങാടിയിലേക്കു് ഒരാളെ അയച്ചിട്ടുണ്ടു്. സാരമില്ല. രണ്ടുമണിക്കൂർകഴിഞ്ഞാൽ ഭേദമാവും.’

‘ഹേയ്. ഇതു വയററിൽ വേദനയൊന്നുമല്ല. ആരോ പാട്ടു പാടുകയാണു്.’

‘അങ്ങിനെയോ? എന്നാൽ അതു ഇവിടെ നിന്നാവില്ല. അടുത്തവീട്ടിൽ ഒരു ഭാഗവർ പാട്ടുപഠിപ്പിക്കുന്നുണ്ടു്. അതാവും ഈ ബഹളമൊക്കെ.’

“അയാൾ എന്നെ ഒരു അരമിനുട്ടുനേരം അവിശ്വാസത്തോടുകൂടി നോക്കി. പിന്നെ ഞങ്ങൾ കേസിൽ പ്രവേശിച്ചു.

“അന്നുരാത്രി ഞാൻ ഭാനുവിനോടു് ഗോപാലൻെറ നടപടികളെക്കുറിച്ചു് വളരെയധികം ആവലാധികൾ ബോധിപ്പിച്ചു. അവനെ ഒന്നു നേരെ ഒതുക്കിനിർത്താത്തപക്ഷം നമുക്കു് മാത്രമല്ല അടുത്ത വീട്ടുകാർക്കുകൂടി ശല്യമായിത്തീരും എന്നും മററുള്ളവർ ഇതൊക്കെ അറിയാനിടയായാൽ നമുക്കു് വളരെ ചീത്തത്തമുണ്ടെന്നും ഒക്കെ ഞാൻ പറഞ്ഞുനോക്കി. തലേന്ന നടന്ന ആ കമ്മലിൻെറ കേസു കൊണ്ടോ എന്തോ അവൾ എന്നോടുകയർക്കുകയാണു് ഉണ്ടായതു്. അടുത്തവീട്ടുകാരും ഒക്കെ എന്നെപ്പോലെ സാഹിത്യസംഗീതങ്ങൾ ആസ്വദിക്കാൻ കഴിയാത്ത ഇരുക്കാലികളാണെന്നു ഞാൻ വിചാരിക്കരുതെന്നു് അവൾ പറഞ്ഞു. ഇവിടെയുള്ള കക്ഷികളുടെവരവും കേസുംക്കൂട്ടവുമൊപ്പം ബാക്കിയുള്ളവക്കും അയൽവീട്ടുകാക്കും സഹിക്കാമെന്നുണ്ടെങ്കിൽ ഇതും ആവാമെന്നു് അവൾ വാദിച്ചു. ഞാൻ ഒന്നും മറുപടിപറയാൻ പോയില്ല. അങ്ങിനെയുള്ള ഘട്ടങ്ങളിൽ മൌനമവലംബിക്കുകയാണു് നല്ലതു്.

“സാഹിത്യത്തെക്കാൾ അവൻെറ സംഗീതത്തോടാണു് ഞാൻ തോററതു്. അതു ദിനംപ്രതി ഏറിയും വന്നു. അടുത്തവീട്ടുകാരും

ഇവിടെ വരുന്ന സ്നേഹിതന്മാരും നേരംപോക്കിനിടക്ക് അതിനെ പ്പററി സൂചിപ്പിച്ചു പറയാനുംതുടങ്ങി. അവന്റെ അന്തസ്സും നി ലയും ഒക്കെക്കൂടിക്കൂടിവന്നു. നല്ല ചന്തംതികഞ്ഞ ഉടുപ്പിട്ടല്ലാതെ പുറത്തിറങ്ങിക്കൂടാ. വഴിയിൽകണ്ട പെൺകുട്ടികളെയൊക്കെ നോ ക്കിനിന്നു് സമയത്തിനൊന്നും എത്തുകയില്ല. പീടികയിൽ കാ ണുന്ന പെണ്ണുങ്ങളോടു വർത്തമാനം പറ്റിത്തുടങ്ങി. അവയെക്കുറിച്ചു ഒന്നുരണ്ടു 'കമ്പ്ലെയിന്റു'കളുംതന്നെഎന്റെ അരികെ എത്തി.

"അങ്ങിനെ ഇരിക്കുമ്പോഴാണു് ആ സംഭവമുണ്ടായതു്."

"ഏതുസംഭവം?" ഞാൻ ചോദിച്ചു.

"പറയാം. ഭാനുവിനു ദുസ്സഹമായ ഒരു വയററിൽ വേദന തുടങ്ങി. ഞാൻ ഡോക്ടരുടെ അടുത്തേക്കു് വിവരത്തിന്നു് ഒരു കു റിപ്പുംകൊടുത്തയച്ചു. അദ്ദേഹം മൂന്നുനേരം കഴിക്കുവാനെന്നുംപറ ഞ്ഞു് എന്തൊ ഒരു മിക്സ്ച്ചർ കൊടുത്തയച്ചു. ഉച്ചതിരിഞ്ഞശേ ഷം അവൾക്കു് സഞ്ചാരം കുറെ അധികമാണെന്നു തോന്നി. അ വൾ കട്ടിലിൽ കിടന്നു പിരിയാനും ചുരുളിയാനും നിലവിളിക്കാനും തുടങ്ങി. ഞാൻ അഞ്ചുമണി കഴിഞ്ഞു് കോടതിയിൽനിന്നു വന്ന പ്പോൾകേട്ടതു് അവൾ ഗോപാലനെവിളിച്ചു കുറെ ചൂടുവെള്ളം ഉ ണ്ടാക്കികൊണ്ടുവരാൻ പറയുന്നതാണു് കേട്ടതു്.

"അകത്തുചെന്നു് എങ്ങിനെ ഇരിക്കുന്നു. കുറെ സുഖം തോ ന്നുന്നുണ്ടോ" എന്നു ഞാൻ അന്വേഷിച്ചു. അവൾ തെല്ലിട എന്റെ മുഖത്തു് തുറിച്ചുനോക്കി ഒന്നും മിണ്ടാതെ മുഖംതിരിച്ചു കമിഴ്ന്നു കിടന്നു. തൽക്കാലം എന്തോ പരിഭവമായിരിക്കണമെന്നുകരുതി ഞാൻ മടങ്ങിവന്നു് ഒ. എസ്. 53ന്റെ റിക്കാർഡുകൾനോക്കി പഠിക്കാനും തുടങ്ങി.

"ഗോപാലൻ വെള്ളംകൊണ്ടുപോയികൊടുത്തു് കൊച്ചമ്മ യെ സന്തോഷിപ്പിക്കുവാൻവേണ്ടി ഇങ്ങനെ പറഞ്ഞു:" ഒരു വയ ററിൽവേദനക്കാരന്റെ കഥ എഴുതിയതേയുള്ളു. അപ്പോഴേക്കും

ഒരു വയററിൽവേദന വന്നു. ഞാൻ കഥവായിച്ചപ്പോഴേപറഞ്ഞു ഇതുനല്ല ഒരു കഥ മലയാള സാഹിത്യത്തിൽ അടുത്തകാലത്തുണ്ടായിട്ടില്ലെന്നു. ഇതൊക്കെ 'അവം' പററിയതായിരിക്കും. ചില വലിയ സാഹിത്യകാരന്മാക്ക് അങ്ങിനെയൊക്കെ വരാറുണ്ട് അവരം തന്നെപ്പററിയുള്ള സ്തുതികേട്ട് മന്ദഹസിച്ചുകാണും. അവൻതുടൎന്നു: 'ശ്രീ: എം. ആർ. കൊട്ടൂരൂട് തന്റെ 'ക്ഷയരോഗി' എന്ന കഥ എഴുതിയശേഷമാണ് ക്ഷയരോഗിയായതു്. മദനപ്പള്ളിയിൽപോലും ഇപ്പോഴം ഇത്ര വലിയ ഒരു ക്ഷയരോഗി ജീവിച്ചിരിപ്പില്ലെന്നു ഇന്നാഴം ഒരു പത്രത്തിൽവായിച്ചു.' അവരം ദുസ്സഹമായവേദനയോടുകൂടി നിലവിളിച്ചു് വയർ ഒരു തലയണകൊണ്ടു് അമത്തിപ്പിടിച്ചു്കിടന്നു പിടഞ്ഞു. ഗോപാലൻ തെല്ലിടപരിഭ്രമിച്ചുനിന്നു. കറെ സമാധാനമായപ്പോഴം അവൻ തുടൎന്നു: 'ഇതു് ശ്രീ: കൊട്ടൂരൂടിന്റെ ഒരു കഥപോലെ ഇരിക്കുന്നു.' അവരം കോപത്തോടുകൂടി അവനെ ഒന്നു നോക്കി. കൊട്ടൂരൂടിന്റെയായാലും പട്ടിക്കൂടിന്റെയായാലും അവൾക്ക് അതു് കേൾക്കേണ്ട എന്ന നിലയിലായിരിക്കുന്നു.

"കറച്ചു്നേരത്തെ നിശ്ശബ്ദതക്കുശേഷം ആ യുവസാഹിത്യകാരന്റെ ഉത്സാഹം വീണ്ടുംപുറത്തുചാടി: 'ഭാൎയ്യ വയററിൽവേദനയെടുത്തു് പിടുടയുമ്പോഴം ഭൎത്താവു് നാടകം കാണാൻപോകുന്ന ഒരു രംഗമുണ്ടു് കൊട്ടൂരൂടിന്റെ ഒരു കഥയിൽ...."

'ഫ! മിണ്ടാതെ പോ അവിടെനിന്നു്. നിന്റെ കൊട്ടൂരൂട്!' അവരം കലികൊണ്ടു്. ഉടനെത്തന്നെ സങ്കടംകൊണ്ടു 'അയ്യൊ' എന്നു നിലവിളിച്ചു.

ഭാനുവിന്റെ ഈ ഭാവഭേദം ഗോപാലൻ തീരെ കരുതിയിരുന്നില്ല. വലിയ അമിളിപററിയാണ് ഗോപാലൻ ആ മുറിയിൽനിന്നു പുറത്ത്കടന്നതു്. അവൻ ഏതായാലും പുറത്ത്കടന്ന് ഇങ്ങനെ ഒരുഅഭിപ്രായം പാസ്സാക്കി: 'നല്ലസഹൃദയതചുമുള്ളവക്കെ

ഇങ്ങനെയുള്ള രംഗങ്ങളുടെ സ്വാരസ്യം ആസ്വദിക്കാൻ കഴിയൂ.'

"ഭാനു കോപംകൊണ്ടു് പല്ലിറുമ്മി. ഗോപാലൻ അടുക്കളയിൽചെന്നു് ആ ഉമ്മറപ്പടിമേലിരുന്നു് കറിക്കത്തിയുടെ പിടികൊണ്ടു് നിലത്തു് താളം പിടിച്ചുകൊണ്ടു തനിക്കു് പററിയ കണ്ണീരം തീർക്കുന്നതിനായി കല്യാണിരാഗം ഒന്നാലാപിച്ചുനോക്കുവാൻ തീർച്ചയാക്കി. അവൻെറ അംബരഭേദിയായ സ്വരം അടുക്കളയിൽനിന്നുയന്നു തുടങ്ങിയപ്പോൾ ഭാനുവിനു ദുസ്സഹമായി തോന്നി. ആ വയററിൽവേദനക്കാരി അടുക്കള വാതില്ക്കലേക്കു് ഓടി എത്തിയതും അവൻെറ മുതുകത്തു് 'പ്ഠം' എന്നു ചവിട്ടിയതും അവൻ 'അയ്യോ അമ്മേ' എന്ന ചീറലോടുകൂടി മുററത്തുചാടിയതും എല്ലാം ഒരുമിച്ചു കഴിഞ്ഞു.

"ലഹളകേട്ടു ഞാൻ ഓടി എത്തിയപ്പോൾ ഭാനു ഭദ്രകാളിയെപ്പോലെ അങ്ങിനെ കലികൊണ്ടു് വിറക്കുന്നുണ്ടു്. ഗോപാലൻ 'അയ്യോ—ഓ—ഓ—....' എന്നിങ്ങിനെ പുന്നാഗവരാളി രാഗത്തിൽ ആലാപിക്കുന്നു.

'എന്തുപററി? ഇതെന്താണു ഭാനു?' ഞാൻ അവളോടു സഹതാപപൂർവ്വം ചോദിച്ചു. അവൾ രണ്ടുനിമിഷനേരം എൻെറ കണ്ണുകളിൽ നോക്കി. പെട്ടെന്നു പൊട്ടിക്കരഞ്ഞു് ഒന്നും പറയാതെ അവളുടെ മുറിയിൽ കടന്നു വാതിലടച്ചു. അകത്തുനിന്നു തേങ്ങി തേങ്ങിക്കരയുന്ന ശബ്ദംമാത്രം കേൾക്കാം.

"ഞാൻ ഗോപാലൻെറ നേരെ തിരിഞ്ഞു. അവനെ വിചാരണചെയ്തു മൊഴിവാങ്ങി. അവൻ ഉടനെ അകത്തു് കയറി തൻെറ സാമാനങ്ങളൊക്കെ എടുത്തു് പെട്ടിയിൽവെച്ചു പൂട്ടാൻ തുടങ്ങി. താൻ അപ്പോൾതന്നെ അവിടെനിന്നുപോവുകയാണെന്നും തനിക്കു വല്ലതും കണക്കുനോക്കി കൊടുക്കാനുണ്ടെങ്കിൽ കിട്ടിയാൽ നന്നായിരുന്നു എന്നും അവൻ പറഞ്ഞു. കണക്കുനോക്കിയപ്പോൾ ശമ്പളത്തിനപുറമെ കുറച്ചു അധികപ്പററു് കണ്ടുഎങ്കിലും അവൻ പോവുകയാണല്ലോ എന്ന സന്തോഷംകൊണ്ടു് ഞാൻ അ

വന്നുക. വെറുതെകൊടുത്തു. അങ്ങിനെ ആ യുവസാഹിത്യകാരൻ തന്റെ ആരാധനാമൂർത്തിയായ ശ്രീ: എം. ആർ. കൊട്ടമൂടിനേയും പെട്ടിയിലാക്കി കെട്ടുകെട്ടിയിറങ്ങുന്നതുകണ്ടപ്പോഴാണു് എനിക്കു് സമാധാനമായതു്.

"ഞാൻ ഭാനുവിനെ വിളിച്ചു. അവൾ വാതിൽതുറന്നു. 'നിനക്കെന്താ ഇങ്ങനെ ഹാലിളകാൻ?' ഞാൻ ചോദിച്ചു. 'അവൻ ആ അട്ടക്കുരയിൽനിന്നു് ഓളിയിടുന്നതുകേട്ടപ്പോൾ എനിക്കു സഹിച്ചില്ല.' അവൾ വിങ്ങിവിങ്ങിക്കരഞ്ഞു.

'അതുപാട്ടുപാടുകയായിരുന്നില്ലേ? ഞാൻ നേരമ്പോക്കായി ചോദിച്ചു. 'പാട്ടുകേട്ടു നീ വയററിൽവേദന മറക്കട്ടെ എന്നു വിചാരിച്ചിട്ടായിരിക്കും അവൻ അതു ചെയ്തതു്'

"അവൾ വീണ്ടും കരയുവാനുള്ളവട്ടമായി. ഞാൻ സമാധാനിപ്പിച്ചു: 'ഏതായാലും അവനും അവന്റെ കൊട്ടമൂടും ഇവിടെ നിന്നു് പോയിട്ടു് ഒരുനാഴികകഴിഞ്ഞു.' അവൾ കണ്ണീരിൽകൂടി മന്ദഹസിച്ചു.

"ഞാനും ഭാനുവും തമ്മിൽ പിന്നെ ഒരിക്കൽ ആ സംഗതിയെക്കുറിച്ചു തർക്കമുണ്ടായി. ഗോപാലനെ ഇങ്ങനെ ധിക്കാരിയാക്കിയതിന്റെ ഉത്തരവാദി ഭാനുവാണെന്നു ഞാൻ. അതല്ല അതു അവന്റെ സാഹിത്യവും സംഗീതവുമാണെന്നു ഭാനു. നിങ്ങൾ അതിനെ സംബന്ധിച്ചു് എന്തുപറയുന്നു."

"ഞാനോ?" ഞാൻ അപ്പോൾ വേറെ എന്തോ ആലോചിച്ചിരിക്കുകയായിരുന്നു. ഞാൻ അല്പം ചിന്തിച്ചു ഇങ്ങനെ മറുപടി പറഞ്ഞു: "എന്റെ അഭിപ്രായത്തിൽ നിങ്ങൾ രണ്ടുപേരും പറയുന്നതു് കാര്യത്തിൽ ഒന്നുതന്നെയാണു്. അവിവാഹിതനായ എനിക്കു് സ്ത്രീ, സാഹിത്യം സംഗീതം ഇതുമൂന്നും ഒന്നിന്റെ പര്യായമാണു്. പിന്നെ ഉത്തരവാദിത്വം ഒന്നിന്റെ തലയിൽനിന്നെടുത്തു മറെറാന്നിന്റെ തലയിൽ വെക്കുന്നതിനു യാതൊരു അർത്ഥവുമില്ല.



# പരോപകാരാൎത്ഥം.

"ഗോപി!"

"ഉം?"

"നിങ്ങരം ഇത്ര ഹൃദയമില്ലാത്തവനാണെന്നു് ഞാൻ കരുതിയിരുന്നില്ല". നിരാശനായിക്കൊണ്ടു ശ്രീധരൻ പറഞ്ഞു: "ഒരു ദിവസം ഒരു കുട്ടിയെ ഇവിടെ താമസിപ്പിച്ചതുകൊണ്ടു് നിങ്ങരംക്കു് യാതൊരു ചേതവും വരാനില്ലല്ലോ".

"നിങ്ങളെന്തിനാണു് ഇങ്ങനെ വല്ലവരുടേയും കുട്ടികളെ വഴിയിൽനിന്നു പിടിച്ചു കൊണ്ടുവരുന്നതു്?" ശ്രീധരന്റെ മുണ്ടിൽ പിടിച്ചുതൂങ്ങിക്കൊണ്ടു വായിലിട്ട 'പഞ്ചാരമിഠായ്' നുണച്ചു് കവിളുകളിൽക്കൂടിയൊഴുകുന്ന തുപ്പൽപ്രവാഹംകൊണ്ടു് ഉടുപ്പുകരംമുഴുവൻ വൃത്തികേടാക്കിനില്ക്കുന്ന ആ ചങ്ങാതിക്കുട്ടിയെ സൂക്ഷിച്ചുനോക്കിക്കൊണ്ടു് ഗോപീനാഥൻ ചോദിച്ചു.

"വല്ലവരുടേയും കുട്ടിയാണോ?" ഒരുനേരിയവിഷാദം കലൎന്ന സ്വരത്തിൽ അയാരം തുടൎന്നു. "അവർ നല്ല തറവാട്ടുകാരാണെന്നതിനു സംശയമില്ല. ഞാൻ പലസ്ഥലത്തുവെച്ചും പല തവണയും അവരെക്കണ്ടിട്ടുണ്ടു്. ടൌണിൽതന്നെയാണു് താമസമെന്നും തീൎച്ച. അവരുടെ വീടു് കണ്ടെത്തിപിടിക്കുകയേവേണ്ടു".

"കൈവിട്ടുപോയ അവരുടെകുട്ടിയെ റോട്ടിൽനിന്നു് പിടിച്ചു് അപകടം കൂടാതെ അവൎക്കു് തിരിച്ചേല്പിച്ചു കൊടുക്കുന്നതിൽ നിങ്ങരംക്കെന്താണിത്ര താല്പൎയ്യം?".

"ഞാൻ ആ സംഗതി ഇനി നിങ്ങളിൽനിന്നു മറച്ചുവെക്കണമെന്നു വിചാരിക്കുന്നില്ല." ശ്രീധരൻ ഗോപീനാഥനെ സൂക്ഷിച്ചുനോക്കി.

ഒരു അന്ധാര നിമിഷനേരത്തെ നിശ്ശബ്ദതക്കു ശേഷം അയാൾ തുടൎന്നു." അന്നു സിനിമാഹാളിൽവെച്ചു ഞാൻ നിങ്ങൾക്കു നീലസാരിയുടുത്ത ഒരു "ബ്യൂട്ടി"യെ ചൂണ്ടിക്കാണിച്ചുതന്നതോൎമ്മിക്കുന്നുണ്ടോ? അടുത്തുതന്നെ അവളുടെരക്ഷിതാക്കന്മാരും ഇരുന്നിരുന്നു; തടിച്ചു്, മദ്ധ്യവയസ്സു്കഴിഞ്ഞു്, കണ്ണടവെച്ച ഒരു സ്ത്രീയും കോട്ടിട്ടു്, പ്രായത്തിനു മുമ്പുതന്നെ കഷണ്ടിബാധിച്ചുതുടങ്ങിയ തന്റെ തലമണ്ട കൂടക്കൂടെ തടവിക്കൊണ്ടിരിക്കുന്ന ഒരു പുരുഷനും. അവരുടെ കുട്ടിയാണ്' ഇവൾ". ശ്രീധരൻ വീണ്ടും നിശ്ശബ്ദതയിൽ മുഴുകി.

അല്പം അക്ഷമയോടുകൂടി ഗോപിനാഥൻ ചോദിച്ചു:"അതുകൊണ്ടു്?"

ഒരു നേരിയ ശങ്കയോടുകൂടി ശ്രീധരൻ അയാളുടെ മുഖത്തേക്ക് സൂക്ഷിച്ചുനോക്കി ഒരു പതിഞ്ഞസ്വരത്തിൽ പറഞ്ഞു: ഞാൻ അവളെ സ്നേഹിക്കുന്നു".

"ആരെ? അമ്മയേയോ മകളേയോ?"

"മകളെ". ആ അധികപ്രസംഗം ചോദിച്ചതിന്നു് ഗോപിനാഥനെ അവജ്ഞയോടുകൂടി ഒന്നു തുറിച്ചുനോക്കിക്കൊണ്ടു അയാൾ പറഞ്ഞു: "അതുകൊണ്ടു് ഈ കുട്ടിയെ വഴിയിൽനിന്നു് രക്ഷിച്ചു് പരിഭ്രമിച്ചുകൊണ്ടിരിക്കുന്ന അതിന്റെ രക്ഷിതാക്കന്മാരെ അന്വേഷിച്ചുപിടിച്ചു് ഏല്പിച്ചുകൊടുത്താൽ എനിക്കു് അവരുമായി പരിചയപ്പെടാനും അവരുടെ കൃതജ്ഞതക്ക് പാത്രീഭവിക്കാനും ഇടവരും. ഈ പരിചയത്തെ ഉപയോഗപ്പെടുത്തിയാൽ അവിടെ കൂടക്കൂടെ ചെല്ലാനും അങ്ങിനെ അവളുമായി സംസാരിക്കാനും എനിക്കു് സൌകൎയ്യപ്പെടും".

"നല്ലപ്പേൻ". നിങ്ങൾ അതിന്നുവേണ്ടിത്തന്നെ അവരുടെ കണ്ണുതെററിയപ്പോൾ കുട്ടിയെ റാഞ്ചിക്കൊണ്ടുപോന്നതായിരിക്കുമോ എന്നുതന്നെ ഞാൻ സംശയിക്കുന്നു". ഗോപിനാഥന്റെ ഈ നേരമ്പോക്ക് ശ്രീധരന്നു് തീരെ പിടിച്ചില്ല. അയാൾ കൂട്ടുകാരനെ വെറുപ്പോടുകൂടി ഒന്നു നോക്കി മിണ്ടാതെയിരുന്നു. ഗോപി

നാഥൻ നേരമ്പോക്കു് കളഞ്ഞുകൊണ്ടുചോദിച്ചു: "എന്നാൽ നിങ്ങളുടെ വീട്ടിൽത്തന്നെ കൊണ്ടുപോയി താമസിപ്പിക്കരുതെ? വെറുതെ എന്തിനാണു് എന്നെ ബുദ്ധിമുട്ടിക്കാൻ വരുന്നതു്?".

"എനിക്കു് നിങ്ങളുടേതുപോലെ ഇവിടെ ഒറ്റക്കു് ഇങ്ങനെ ഒരു വീടുണ്ടായിരുന്നെങ്കിൽ ഞാൻ നിങ്ങളെ വന്നു ബുദ്ധിമുട്ടിക്കുമോ? ഈ ചണ്ടിപണ്ടാരത്തേയും വലിച്ചിഴച്ചുകൊണ്ടു് ഞാൻ എന്റെ വീട്ടിൽ കയറിചെന്നാൽ ഉണ്ടാകുന്ന കോലാഹലം നിങ്ങൾക്കറിഞ്ഞുകൂടേ? നിങ്ങൾക്കാണെങ്കിൽ ഇവിടെ ചോദിക്കുവാനാരുമില്ലല്ലൊ''. വിഷാദവും അപേക്ഷയും നിറഞ്ഞ ഒരു സ്വരത്തിൽ അയാൾതുടർന്നു: "ഗോപി, എനിക്കുവേണ്ടി നിങ്ങൾ ഒരു ദിവസം ഈ കുട്ടിയെ ഇവിടെ താമസിപ്പിക്കുകപോലും ചെയ്യുകയില്ലേ?"

"ശരി. വലിയ ബുദ്ധിമുട്ടുണ്ടു്. എന്നാലും നിങ്ങൾക്കു് വേണ്ടി അങ്ങിനെ ചെയ്യാമെന്നുതന്നെ വെക്കുക. നാളെത്തന്നെ അവരുടെ വീടു് കണ്ടുപിടിച്ചു് തിരിച്ചേല്പിച്ചു്കൊടുക്കാൻ സാധിക്കുമെന്നതിനെന്താണു് ഉറപ്പു്?".

"അതിന്നു വലിയ പ്രയാസമില്ല. അവൾ കോളേജിൽ വായിക്കുന്നുണ്ടു്. നാളെ ബുധനാഴ്ചയല്ലെ? കോളേജു് വിട്ടുവരുന്ന വഴിക്കു് ഞാൻ പിന്നാലെ അറിയാതെ കൂടി അതു് മനസ്സിലാക്കിക്കൊള്ളാം". ശ്രീധരൻ അല്പം ഉത്സാഹത്തോടുകൂടി പറഞ്ഞു.

ഗോപിനാഥൻ എഴുന്നേറ്റു് ചെന്നു കുട്ടിയുടെകൈ പിടിച്ചുകൊണ്ടു ചോദിച്ചു: "അപ്പോൾ ഇവളുടെ പേരെന്താണു്?"

"എനിക്കറിഞ്ഞുകൂടാ. തങ്കം എന്നാണു് അവർ വിളിക്കുന്നതു് കേട്ടതു്." അവൾക്കു് വേണ്ടി വാങ്ങിയ മിഠായി പോക്കറ്റിൽനിന്നെടുത്തു് മേശപ്പുറത്തു് വെച്ചുകൊണ്ടു് ശ്രീധരൻ പറഞ്ഞു:—

"തങ്കം. ഇവിടെവരൂ" ആ രണ്ടുമൂന്നു് വയസ്സു് പ്രായംചെന്ന കുട്ടിയെ ഗോപിനാഥൻ എടുത്തു് ചാരുകസേരയിൽ കിടത്തി.

ജനവാതില്ക്കൽ വന്നു് പാളിനോക്കുകയും തങ്കത്തെ മാടിവിളിക്കു കയും ചെയ്യുന്ന അവരെ അവിടെനിന്നു് ഓടിക്കാൻ അയാൾക്ക് കണ്ണുകാട്ടുകയും വടിയെടുക്കുകയും ഒക്കെ വേണ്ടിവന്നു. അന്നു കോളേജിലേക്ക് പോകുവാനോ സാധിച്ചില്ല. തങ്കം അവിടെയു ണ്ടായിരിക്കുന്നതുകൊണ്ടു് സൈ്വരമായിരുന്നുകൂടുവാനും കഴിഞ്ഞില്ല. അടുത്ത നിമിഷത്തിൽ അവൾ കൂട്ടതലായ എന്തെല്ലാം വിപത്തുക ളെയാണു് ക്ഷണിച്ചുവരുത്താൻ പോകുന്നതെന്നോർത്തു് മനസ്സിന്നു് ഒരിരിക്കപ്പൊറുതിയുമില്ലായ്മ. ഒടുവിൽ ഉച്ചതിരിഞ്ഞു് ശ്രീധരൻ വന്നു് അവളെ വിട്ടുകൊണ്ടുപോയപ്പോഴാണു് ഒരു ശ്വാസം നേരെ വീണതു്.

എത്രനേരം അയാൾ അങ്ങിനെ കിടന്നു എന്നറിഞ്ഞുകൂടാ. ഒരു ഗോരിയ സന്ധ്യാകാന്തിയിൽ ലോകം കുളിച്ചുനില്ക്കുന്നതും ക്രമേണ ഒരു കരിനിറം കയറി അതു് അദൃശ്യമായിത്തീരുന്നതും അയാൾ ജ നാലയിൽക്കൂടെ കണ്ടു. അയാൾ പകുതി എഴുന്നേററിരുന്നു് മേശ പ്പുറത്തുള്ളവിളക്കു് കത്തിച്ചു് വല്ലതും വായിക്കുവാൻ ശ്രമിച്ചു. എ ന്നാൽ ചിന്തകൾ പലവഴിക്കും പാഞ്ഞുപോയിരുന്നതുകൊണ്ടു് അ യാൾ ആ ശ്രമംഉപേക്ഷിച്ചു പുസ്തകം അടച്ചുവെച്ചു് കസേരയിൽ ത്തന്നെ വീണു് മനോരാജ്യത്തിൽമുഴുകി.

"ഗോപീ"! അയാൾ ഒന്നു ഞെട്ടി പിൻതിരിഞ്ഞുനോക്കി. ചാ രിയിരുന്ന വാതിൽ തുറന്നു് ശ്രീധരൻ അകത്തേക്കു് പ്രവേശിച്ചു– മിഠായി നുണച്ചിറക്കിക്കൊണ്ടിരിക്കുന്ന ആ ചണ്ടിപണ്ടാരത്തെയും പിടിച്ചുനടത്തിക്കൊണ്ടു്. ശ്രീധരൻ ഒന്നും മിണ്ടാതെ അടുത്തൊ രു കസേരയിൽ ചെന്നു ഗോപിനാഥനഭിമുഖമായി ഇരുന്നു; അവൾ കസേരയുടെ കൈപിടിച്ചുകൊണ്ടു അയാളുടെ അടുത്തുനിന്നു.

ഒരു ഭീമമായ നിരാശ അയാളുടെ മുഖത്തു് നിഴലിച്ചിരുന്നു. അവരുടെ ഹൃദയങ്ങളിലും ആ മുറിയിലും നിറഞ്ഞുനില്ക്കുന്ന ആ നി ശ്ശബ്ദത ഗോപിനാഥന്നു ദുസ്സഹമായിത്തോന്നി: "എന്താണു് നിങ്ങൾ

കുട്ടിയെ ഇങ്ങോട്ടുതന്നെ തിരിച്ചുകൊണ്ടുവന്നതു്. വീടു് ധരിച്ചു വെച്ചതു് മാറിപ്പോയെന്നുണ്ടോ?" അയാൾ ചോദിച്ചു.

"ഇല്ല. വീടു മാറിയില്ല". ഗോപിയുടെ മുഖത്തേക്കു് തന്റെ ദൃഷ്ടികൾ ഉറപ്പിച്ചുകൊണ്ടു് ശ്രീധരൻ സാവധാനത്തിൽ പറഞ്ഞു: "എന്നാൽ ഇതവരുടെ കുട്ടിയല്ലത്രെ".

"എന്തു്?" ഗോപിനാഥൻ ഞെട്ടി എഴുനേററു: "പിന്നെ ഇതു് അവരുടെ കുട്ടിയാണെന്നല്ലെ നിങ്ങൾ പറഞ്ഞതു്".

"അതെ. ഞാൻ അങ്ങിനെയാണെന്നാണു് വിചാരിച്ചിരുന്നതു്". അവർ'ടൌൺഹാളിന്റെ' മുമ്പിൽവെച്ചു് ഈ കുട്ടിയെ കളിപ്പിച്ചുകൊണ്ടിരിക്കുന്നതു് ഞാൻ കണ്ടു. അപ്പോൾ ഇതിന്റെ തള്ള അടുത്ത പീടികയിൽ സാമാനം വാങ്ങുകയാണെന്ന കഥ ഞാൻ അറിഞ്ഞുവോ? അവൾ ഏതോ ഒരു നാട്ടിൻപുറത്തുകാരിയാണെന്നു മാത്രം അവക്കറിയാം".

"അയ്യോ! അപ്പോൾ നമ്മൾ ഇനി എന്താണു് ചെയ്യുക? നിങ്ങളുടെ ബുദ്ധിമോശം കൊണ്ടാണു് ഈ ആപത്തു് ഒക്കെയുണ്ടായതു്. നിങ്ങൾ കുറെക്കൂടി ആലോചിച്ചു പ്രവത്തിക്കേണ്ടതായിരുന്നു. ഞാൻ നിങ്ങളെ എത്ര പ്രാവശ്യം ഉപദേശിച്ചിട്ടുണ്ടു്: പഞ്ചസാര പ്പുറിയുമായിട്ടുകൊണ്ടു് അപ്പം...... ................"

"ഗോപി". ഇനിയും തന്റെ ഉപദേശം കേട്ടു് നേരെയാകുവാൻ ശ്രീധരനു വിചാരമില്ലെന്നു കണ്ടു് വ്യസനത്തോടെ അയാൾ നിറുത്തി. ശ്രീധരൻ തുടന്നു് പറഞ്ഞു:- "ഞാൻ എത്ര ചീത്തയായി എന്നോ? ഈ കുട്ടിയേയും കൊണ്ടുചെന്നു് വിവരം പറഞ്ഞപ്പോൾ അവരൊക്കെ എന്റെ നേരെ പൊട്ടിച്ചിരിച്ചു. കൂട്ടത്തിൽ 'അവളും' എന്റെ നേരെ നോക്കി മന്ദഹസിക്കുന്നതു് ഞാൻ ഇടം കണ്ണിട്ടു നോക്കിക്കണ്ടു".

ശ്രീധരന്റെ 'അവരം' എന്തുചെയ്യു എന്നറിയുന്നതിൽ ഗോപിനാഥനു യാതൊരു താല്പൎയ്യവുമുണ്ടായിരുന്നില്ല. അയാരം പെട്ടെന്നു കയറിപ്പൊട്ടിച്ചു. "ഇനി ഈ ചണ്ടിയെ എന്തു കാണിക്കണമെന്നാണു നിങ്ങരം പറയുന്നതു്? ഒരു കാൎയ്യം ഞാൻ പറയാം ..............പക്ഷെ ആ 'കാൎയ്യം' പറയാൻ ശ്രീധരൻ അനുവദിച്ചില്ല. ഒരു തിളങ്ങുന്ന നോട്ടംകൊണ്ടു് അയാരം ഗോപിനാഥനെ നിശ്ശബ്ദനാക്കി. അയാരം തുടൎന്നു: "ഗോപീ! ഞാൻ ഇനി എന്തു് ചെയ്യും? അവരുടെ മുഖത്തു് നോക്കുവാൻ എനിക്കു് നാണമാകുന്നു." 

ശ്രീധരനു പററിയ പ്രേമനൈരാശ്യത്തിൽ അയാളോടു സഹതപിക്കുവാനല്ല ഗോപിനാഥനു തോന്നിയതു്. ആ ചണ്ടിപ്പണ്ടാരത്തെ ഇനിയും തന്റെ കഴുത്തിൽ കെട്ടിയിടുമോ എന്നായിരുന്നു അയാളുടെ ഭയം. അതിനെ തലയിൽനിന്നു തട്ടിക്കളയണമെന്നുള്ള ബദ്ധപ്പാടോടുകൂടി അയാരം പറഞ്ഞു: "അതൊക്കെ എന്തായാലും ശരി. ഇനി ഒരുനിമിഷം ഇതിനെ ഇവിടെ വെച്ചേക്കുവാൻ പാടില്ല. നിങ്ങളുടെ കൂടെ കൊണ്ടുപോയാലും ശരി. ഇല്ലെങ്കിലും ശരി".

"ഗോപി! നിങ്ങരം എന്താണു് ഇങ്ങനെ ആലോചനയില്ലാതെ സംസാരിക്കുന്നതു്? എന്റെ കൂടെ വീട്ടിലേക്കു് കൊണ്ടുപോകുവാൻ സാധിക്കുകയില്ലെന്നു നിങ്ങരംക്കറിഞ്ഞുകൂടെ? രണ്ടു ദിവസം കൂടി ക്ഷമിക്കൂ. ഇതിന്റെ തള്ള അടുത്തുതന്നെ അന്വേഷിച്ചു് ഇവിടെ എത്താതിരിക്കയില്ല. അല്ലെങ്കിൽ വല്ല കടലാസിലും 'കണ്ടവരുണ്ടോ?' എന്നുവെച്ചു് വിവരം രണ്ടു ദിവസത്തിനകം കാണാം".

"അതൊന്നും എനിക്കു കേരംക്കേണ്ട. എനിക്കുള്ള ബുദ്ധിമുട്ടുകരം വല്ലതും നിങ്ങളറിയുമോ?."

"ബുദ്ധിമുട്ടായിരിക്കാം. ഞാൻ സമ്മതിക്കുന്നു. പക്ഷെ മററുള്ളവൎക്കു് ഒരു ഉപകാരം ചെയ്യാൻ വേണ്ടി കുറെ ബുദ്ധിമുട്ടു സഹിക്കേണ്ടിവന്നാൽതന്നെ എന്താണു്? 'പരോപകാരാൎത്ഥമിദംശരീരം' എന്നല്ലേ?........അല്ലെങ്കിൽ പിന്നെ എന്തു ചെയ്യാനാണു് നിങ്ങരം ഉദ്ദേശിക്കുന്നതു്?''.

“എന്തു ചെയ്യാനാണ്. പതുക്കെ കയ്യ് പിടിച്ച് നടത്തി അതിനെ പുറത്തേക്ക് കൂട്ടിക്കൊണ്ടു പോവുക. പിന്നെ ആരുമില്ലാത്ത സ്ഥലംനോക്കി ദൂരെ എവിടെയെങ്കിലും അതിനെ വിട്ടേച്ച് പതുക്കെ ഇങ്ങോട്ടു ചാടുകതന്നെ.”

“അപ്പോഠം ഒരു വൈഷമ്യമില്ലേ? അനാഥയായ ഒരു ശിശു തെരുവിൽ അലയുന്നതു കണ്ടാൽ ആളുകഠം അടുത്തുകൂടും. അപ്പോഠം കുട്ടിയെ ഇവിടെവെച്ച് കണ്ടുപരിചയമുള്ള വല്ലവരും നിങ്ങളുടെയാണെന്നുവെച്ചു ഇങ്ങോട്ടുതന്നെ പിടിച്ചുകൊണ്ടു വന്നാലോ”.

“അയ്യോ, ചങ്ങാതി. ഇതു കാര്യം വലിയ കുഴപ്പത്തിലായല്ലോ. എന്നാൽ പിന്നെ ഞാൻ എന്താണ് ചെയ്യുക? ഒഴിച്ചുവിട്ടാലും മാറണം ഇങ്ങോട്ടുതന്നെ വലിഞ്ഞു കയറുമെന്ന നിലയായല്ലോ. ശ്രീധരാ! താനെൻെറ പൊന്നുചങ്ങാതിയല്ലേ? എന്നെ ഈ ഘട്ടത്തിൽ ഉപേക്ഷിക്കരുതേ.”

“ഏതായാലും പെട്ടെന്ന് ഒന്നും ആലോചിക്കാതെ പ്രവൃത്തിച്ചു പോകരുത്. നമുക്ക് ഒരു പുതിയ പോംവഴി കണ്ടുപിടിക്കുന്നതുവരെ ഇതിനെ ഇവിടെ താമസിപ്പിക്കുകതന്നെ. അതിനകത്ത് ഉടമസ്ഥൻ അന്വേഷിച്ചു വന്നാൽ കൊടുക്കുകയും ചെയ്യാം.”

ഗോപിനാഥൻ ഒന്നും മിണ്ടിയില്ല. വേറെ ഒരു യുക്തിയും തൽക്കാലം തോന്നാത്തതുകൊണ്ടു അയാഠംക്ക് അതിനു കീഴ്വഴങ്ങേണ്ടിവന്നു.

മുറി വിട്ടുപോകുമ്പോഠം ശ്രീധരൻ പറഞ്ഞു: “ആരെങ്കിലും വന്നു കുട്ടിയെപ്പററി അന്വേഷിച്ചാൽ നിങ്ങഠം ഇങ്ങനെ പറഞ്ഞേക്കു:” ഒരു സ്നേഹിതൻെറ കുട്ടിയാണ്. അവർ രണ്ടു ദിവസത്തിനകം വരും. “പിന്നെ ഒരു നാലു ദിവസം കൂടി ‘ലീവ്’’ എടുക്കേണ്ടിവരും. സാരമില്ല. അതു ഞാനെഴുതിയയച്ചുകൊള്ളാം”.

# III

"ഇന്നു് ഒരു മിനുട്ട് സൈ്വരമുണ്ടായിട്ടില്ല. ഈ അസത്തി നെ ഇവിടെ കേററിയതുമുതൽ എന്റെ ഉള്ളിൽ സദാ ഒരു 'കാളൽ' തന്നെ. ഇതൊക്കെ നിങ്ങൾ കാരണം ഉണ്ടായതാണു്. വെറുതെ വേലിമേൽ കിടക്കുന്ന ഓന്തിനെ പിടിച്ചു് നിങ്ങൾ എന്റെ തല യിൽ ഇട്ടുവല്ലോ." ഗോപിനാഥൻ കൂട്ടുകാരനോടു 'മുഷിച്ചു'ലോടു കൂടിപ്പറഞ്ഞു.

"ഇതൊക്കെ ഞാൻ കല്പിച്ചുകൂട്ടി ചെയ്തതാണോ?" വലിച്ചു കൊണ്ടിരുന്ന സിഗരററിൽ കെട്ടിനിന്നിരുന്ന വെണ്ണീർ തട്ടിനീക്കി ശ്രീധരൻ ചോദിച്ചു: "നിങ്ങൾ എന്താണു് ഇങ്ങനെ ഹൃദയശൂന്യ നെപ്പോലെ സംസാരിക്കുന്നതു? നിങ്ങളുടെ വാക്കുകൾ എന്റെ മന സ്സിനെ എങ്ങിനെ വേദനിപ്പിക്കുമെന്നു നിങ്ങൾക്കറിഞ്ഞുകൂട."

ഗോപിനാഥൻ ഒന്നും മറുപടി പറഞ്ഞില്ല. ശ്രീധരൻ തുട ന്നു: "ഗോപി! നിങ്ങൾ ഇങ്ങനെ ഒരു തനി സ്വാർത്ഥിയാകരുതു്. നി ങ്ങൾ നിങ്ങളുടെ കാര്യം മാത്രം വിചാരിക്കുന്നു. എനിക്കു പററിയ പരാജയത്തിൽ എന്റെ ഹൃദയം എങ്ങിനെ നൊന്തുകരയുന്നുണ്ടെന്നു വല്ലതും വിചാരിക്കുവാൻ നിങ്ങൾക്കു കഴിയുന്നുണ്ടോ? സ്നേഹിത! നിർഭാഗ്യവാനായ ഈ ആത്മാവിനോടു സഹതാപം കാണിക്കു......"

ഗോപിനാഥൻ ദുസ്സഹമായ അവജ്ഞയോടുകൂടി ശ്രീധരനെ ഒന്നു നോക്കി: "വഴിയെപോകുന്ന വേണ്ടാതനത്തെ നിങ്ങൾ വിളി ച്ചുനിരുത്തി എനിക്കു വെറുതെ സമ്മാനമായി തന്നു. എന്നിട്ടി പ്പോൾ സഹതാപത്തിനു വന്നിരിക്കുന്നു."

ഇവനോടു പറയാൻ പോയിട്ടു് യാതൊരു കാര്യവുമില്ലെന്ന ഭാവത്തിൽ ശ്രീധരൻ കുറച്ചുനേരം മിണ്ടാതെയിരുന്നു. ഒടുവിൽ ഇങ്ങനെ പറഞ്ഞു: "ഒരുപക്ഷെ ഞാൻ ഒരു കാര്യം ചെയ്യാം. അ തിനെ കല്പിപ്പിക്കാനും ഉടുപ്പിക്കാനും ഒക്കെ ഞാൻ ഒരു ആളെ ഏൎപ്പാടു ചെയ്യാം. എന്നാൽ പോരെ?"

"ആരേ?"

മറുപടി പറയാതെ ഒരു ചിരിമാത്രം ചിരിച്ചുകൊണ്ടു് ശ്രീധരൻ പുറത്തു് കടന്നു് വാതിൽ ചാരി.

പതിനഞ്ചു മിനുട്ടു് കഴിഞ്ഞപ്പോൾ വാതിൽ വീണ്ടും തുറന്നു. ശ്രീധരനും പിന്നാലെ അയൽവീട്ടിലെകുട്ടിയെ നോക്കാൻ പാക്കുന്ന മീനാക്ഷിയമ്മയും പ്രവേശിച്ചു.

"തങ്കത്തിനെ ഇവർ നോക്കിക്കൊള്ളും. രാവിലെയും വൈകുന്നേരവും ഇവിടെ വന്നു കുളിപ്പിക്കുകയും ഉടുപ്പിക്കുകയും ഒക്കെ ഇവർ ചെയ്തുകൊള്ളും." ശ്രീധരൻ പറഞ്ഞു: "നിങ്ങൾക്കിനി നാളെമുതൽ കോളേജിൽപോകാം. പുറത്തിറങ്ങുമ്പോൾ അടുത്ത വീട്ടിൽ പോയി കുട്ടിയെ അവളെ ഏല്പിച്ചുകൊടുത്താൽ മതി. ഇപ്പോൾ ഒക്കെ ശരിയായില്ലേ?".

മീനാക്ഷിയമ്മ ഗോപിനാഥന്റെ മുഖത്തു്തന്നെ നോക്കിനില്ക്കയായിരുന്നു. ഗോപിനാഥൻ അങ്ങോട്ടു നോക്കിയപ്പോൾ അവർ മുഖംതിരിച്ചു. കളവൊക്കെ തനിക്കു മനസ്സിലായെങ്കിലും താൻ അതു ആരോടും പറയുന്നില്ലെന്ന അത്ഥത്തിൽ ഒരുപുഞ്ചിരി അവളുടെ മുഖത്തു് പ്രകാശിച്ചു.

"തങ്കം. ഇവിടെ വരൂ." ഒരു നനുത്ത സ്വരത്തിൽ കുണുങ്ങി കുണുങ്ങിക്കൊണ്ടു് അവർ പറഞ്ഞു. ഗോപിനാഥനു് മൎമ്മങ്ങളിൽ ഒരായിരം വിഷസൂചികൾ ഉളഞ്ഞുകയറുന്ന ഒരനുഭവം!

"അതേ....!" അവർ പറഞ്ഞു: കുട്ടിക്കു ഉടുപ്പുകൾ വേണ്ടേ? നിങ്ങളെന്തെ അതു് അവരോടു വാങ്ങി വെക്കാതിരിക്കാൻ?".

ആ ചോദ്യം അവിചാരിതമായിരുന്നു. ഗോപി ശ്രീധരന്റെ മുഖത്തേക്കു് നോക്കി. ശ്രീധരൻ ഗോപിയുടെ മുഖത്തേക്കും നോക്കി. മീനാക്ഷിയമ്മ രണ്ടു പേരേയും മാറിമാറി നോക്കി.

"ഓ! അതോൎമ്മ വിട്ടുപോയി. അല്ലേ?" ശ്രീധരൻ ഒടുവിൽ ഗോപിനാഥനെ സഹായിക്കാനെത്തി: "ഏതായാലും മൂന്നുനാലു ദിവസത്തേക്കില്ലെ വേണ്ടു. ഒരുടുപ്പുകൂടി അടുപ്പിച്ചുകളയാം. അല്ലേ, ഗോപി!".

രഹസ്യങ്ങൾ ഇഴഞ്ഞെടുക്കുവാൻ വിദഗ്ദ്ധമായ ആ കണ്ണുകൾ ഉടനെ പിൻവലിച്ചു. ആ 'അത്ഥം മനസ്സിലായ' ചിരിയോടുകൂടി മീനാക്ഷിയമ്മ കീഴ്പ്പോട്ടു നോക്കുന്നതു് ഗോപിനാഥൻ കണ്ടു. അയാളുടെ ഉള്ളു കിടന്നുപിടഞ്ഞു. ദുസ്സാമത്ഥ്യക്കാരി!.

കളിച്ചുകൊണ്ടിരുന്ന തിപ്പെട്ടി വലിച്ചെറിഞ്ഞു മേശയുടെ ചുവട്ടിൽ കിടന്നിരുന്ന കടലാസ് മാന്തിഎടുക്കാൻ നിരങ്ങിവരുന്നതിനിടക്ക് തങ്കത്തിന്റെ തല കസേരയുടെ കാലിന്മേൽകൊണ്ടു. അവൾ ഉറക്കെ കരഞ്ഞു.

കുട്ടിയെ തോളിലെടുത്തിട്ടു സമാശ്വസിപ്പിച്ചുകൊണ്ടു മീനാക്ഷിയമ്മ പുറത്ത് കടന്ന് വരാന്തയിൽ ലാത്തുവാൻ തുടങ്ങി.

"ഗോപി!" കീഴ്പ്പോട്ടു നോക്കി നിശ്ശബ്ദനായി നില്ക്കുന്ന കൂട്ടുകാരനോടു ശ്രീധരൻ പറഞ്ഞു: "നിങ്ങൾക്കെന്തോ എന്നോടു വലിയ മുഷിച്ചൽ' ഉള്ളതുപോലെ പോലെ തോന്നുന്നു. എന്താണ് നിങ്ങളെന്നോട് ഒന്നും മിണ്ടാത്തതു്?''.

"ഇതൊക്കെ നിങ്ങൾ കാരണം ഉണ്ടായ മാരണമാണ്." അയാൾ മെല്ലെ തലയുയത്തി.

"ഒരു സ്നേഹിതനുവേണ്ടി കുറച്ചു ബുദ്ധിമുട്ട് അനുഭവിക്കേണ്ടി വന്നാൽതന്നെ ഇങ്ങനെ പരിഭവിക്കാമോ".

ഗോപി ഒന്നും മറുപടി പറഞ്ഞില്ല. ഒന്നു തുറിച്ചു നോക്കുക മാത്രം ചെയ്തു. 'പരോപകാരാത്ഥമിദംശരീരം' എന്നു പറയുന്നതിൽ

അയാൾക്കു് ആക്ഷേപമില്ല. പക്ഷെ, ആ 'ഇദംശരീരം' പുറത്തിറങ്ങുമ്പോൾ, അയൽവീട്ടിലെ പെണ്ണുങ്ങൾ വേലിക്കൽവന്നു പാളിനോക്കുന്നതും അകലെനിന്നു് കുട്ടികൾ ചൂണ്ടിക്കാണിച്ചു് ഓരോന്നു പറയുന്നതും, അടുത്തു് കൂട്ടിമുട്ടിയാൽ ചെറുപ്പക്കാരികൾ ഒരുൾച്ചിരിയോടുകൂടി കണ്ണടിച്ചുപോകുന്നതും ഒക്കെ കാണുമ്പോഴല്ലെ കുഴപ്പം വരുന്നതു്.

## IV

"ഗോപി! മീനാക്ഷിയമ്മ ഇവിടെയുണ്ടോ?" വാതിൽ തുറന്നു് അകത്തു് പ്രവേശിച്ചുകൊണ്ടു് ശ്രീധരൻ ചോദിച്ചു.

"ഇല്ല." മനോരാജ്യത്തിൽനിന്നു് ഞെട്ടിയുണർന്നു്കൊണ്ടു് അയാൾ മറുപടി നല്കി: "ഇന്നുവരില്ല. അവൾ ദൂരെ എവിടെയോ പോയിരിക്കുകയാണു്."

"ശരി. എന്നാൽ തങ്കത്തേയും എടുത്തുകൊണ്ടു വേഗം വരു."

"ഉം? എന്തിനാണു്?"

"വെറുതെ വല്ലതുംപറഞ്ഞു് സമയം കളയരുതു്. ഇനി ഇങ്ങനെയുള്ള ഒരു സുവൎണ്ണാവസരം കിട്ടുകയില്ല."

"നിങ്ങളെന്തൊക്കെയാണു് പറയുന്നതു? എനിക്കൊന്നും മനസ്സിലാവുന്നില്ല."

"നിങ്ങൾക്കു് തങ്കത്തിനെ തലയിൽനിന്നു് ഒഴിക്കണമെന്നുണ്ടോ? എന്നാൽ പറയുന്നതു വേഗം അനുസരിക്കു."

എങ്ങിനെയാണു കാൎയ്യം സാധിക്കാൻ പോകുന്നതു് എന്നറിയാൻ വലിയ ജിജ്ഞാസയുണ്ടായിരുന്നു. എങ്കിലും ശ്രീധരനോടു തല്ക്കാലം ചോദിക്കാൻ നിന്നതുകൊണ്ടു യാതൊരു പ്രയോജനവുമില്ലെന്നു് മനസ്സിലാക്കി അയാൾ പറഞ്ഞതു കേൾക്കുവാൻതന്നെ ഉറച്ചു.

പുറപ്പെട്ടു് വഴിയിൽവെച്ചു് അയാഠം എന്തിനാണു ഇവിടെ ഭാവിക്കുന്നതെന്നറിയാൻ കുറേ ശ്രമിച്ചുനോക്കിയെങ്കിലും ശ്രീധരൻ അയാളെ 'ഉരുട്ടി'ക്കൊണ്ടുതന്നെ കഴിച്ചു. നടത്തം കുറെ വേഗമാക്കേണ്ടിവന്നതുകൊണ്ടു് അയാഠംകൂ തങ്കത്തിനേയും എടുത്തു് കിതച്ചുകൊണ്ടു് ശ്രീധരൻെറ ഒപ്പം എത്തേണ്ടിവന്നു, തെക്കോട്ടു പോകുന്ന ആ പാത നഗരം വിട്ടു് കുറച്ചുങ്ങോട്ടു ഉഠംനാട്ടിലേക്കു് കടന്നപ്പോഠം ഒരു മരത്തിൻെറ നിഴലിൽക്കൂടി ഒരു ഒററക്കാളവണ്ടി പതുക്കെയങ്ങനെ നീങ്ങിക്കൊണ്ടിരിക്കുന്നതു് ആ മങ്ങിയ നിലാവെളിച്ചത്തിൽ അവരുടെ കണ്ണിൽ പെട്ടു. ആ വണ്ടി ചൂണ്ടിക്കാണിച്ചുകൊണ്ടു ശ്രീധരൻ പറഞ്ഞു: "അതാ, ആ വണ്ടി കണ്ടില്ലേ? അങ്ങോട്ടു വേഗം നടക്കൂ. പതുക്കെ സംസാരിക്കണം."

വണ്ടി നിഴലിൽനിന്നു നിലാവെളിച്ചത്തിലേക്കു കടന്നപ്പോഴേക്കും അവർ അടുത്തെത്തി.

"വണ്ടിക്കാരൻ നല്ല ഉറക്കമാണു." മുമ്പിൽ പോയിനോക്കി മടങ്ങി വന്നു ശ്രീധരൻ പറഞ്ഞു. "ഞാൻ നിങ്ങളെ കാണാൻ വരുന്ന വഴിക്കാണു് ഉറക്കം തൂങ്ങുന്ന വണ്ടിക്കാരനോടുകൂടി ഈ വണ്ടി ഈ വഴിക്കു തിരിയുന്നതു കണ്ടതു്. പെട്ടെന്നാണു് എനിക്കു് ഒരു ബുദ്ധ്യുദയമുണ്ടായതു്. ലോകം ഞെട്ടിച്ച പല വൻകാൎയ്യങ്ങളും അങ്ങനെ തലച്ചോറിൻെറ പെട്ടെന്നുള്ള പ്രവൎത്തനത്തിൻെറ ഫലങ്ങളല്ലേ? സർ. ഐസേക്കു് ന്യൂട്ടൺ ആപ്പിഠം പഴം വീഴുന്നതു കണ്ടിട്ടല്ലേ..............."

"ഐസേക്കു് ന്യൂട്ടനും ആപ്പിഠംപ്പഴവും! താനെന്തിനാണു് ഭാവിക്കുന്നതു അതു പറയൂ." ക്ഷമകേടോടെ ഗോപിനാഥൻ ആ വായാടിയെ വിലക്കി.

"അതിപ്പോഠം കാണിച്ചുതരാം. ആ കുട്ടിയെ ഇങ്ങു തരൂ." അയാഠം ഗോപിനാഥൻെറ കയ്യിൽ നിന്നു തങ്കത്തിനെ വാങ്ങി വണ്ടിയുടെ പിന്നിൽ കയററി ഒരു സാമാന ചാക്കിന്മേൽ പടിപ്പി

"എനിക്കു് വെറുതേ കിട്ടിയ ആ സമ്പാദ്യം കാണുമ്പോൾ അയാൾ പരിഭ്രമിച്ചു കിടന്നു പായുന്നതല്ലേ പാച്ചിൽ."

അങ്ങിനെ തന്റെ ആലോചനാകുറവുകൊണ്ടു് വരുത്തി വെച്ച ആ സുഖഹാനി നീങ്ങിയതു കണ്ടു് വർദ്ധിച്ച ഉത്സാഹത്തോടു കൂടി ശ്രീധരൻ പറഞ്ഞു: "ഒന്നുമറിയാത്ത ആ കൊച്ചു പെൺകുട്ടി എത്ര പേരുടെ മനസ്സമാധാനത്തെയാണു് കെടുത്തി കളഞ്ഞതു്. കാണാതെ പോയപ്പോൾ അതിന്റെ അമ്മയുടെ, കയ്യിൽ കിട്ടിയപ്പോൾ എന്റെയും നിങ്ങളുടെയും. ഇപ്പോൾ അതു് വണ്ടിക്കാരന്റെ സ്വൈരത്തെ കരണ്ടു തിന്നാൻ പോകുന്നു. എന്നിട്ടും നമ്മുടെ മഹാകവികൾക്കു് അവൾ ആനന്ദത്തിന്റെ ഉറവിടവും, ശാന്തിയുടെമണിത്തൊട്ടിലും, നിഷ്കളങ്കതയുടെ കെടാവിളക്കും മറ്റും മറ്റും."

വണ്ടിക്കാരന്റെ നില കൂടുതൽ കൂടുതൽ ഓർക്കുന്തോറും ഈ സൂത്രം കണ്ടു പിടിച്ച ശ്രീധരന്റെ പ്രതിഭാവിലാസത്തെക്കുറിച്ചു് ഗോപിനാഥനു മതിപ്പു വർദ്ധിച്ചു വന്നു. വഴിക്കു മുഴുവൻ ചിരിച്ചു ചിരിച്ചു കുഴങ്ങി.

വീട്ടിനകത്തു് വിളക്കു് അപ്പോഴും കത്തിക്കൊണ്ടിരുന്നു. പുറത്തു് വരാന്തയിൽ ഏതോ ഒരു നിഴൽ പതുങ്ങുന്നുണ്ടെന്നു തോന്നി.

"ആരതു്?" ഗോപിനാഥൻ ചോദിച്ചു.

"ആരതു്? ഗോപിയല്ലേ അതു്" എന്നു് പകരം ഒരു ചോദ്യം മാത്രമാണു് മറുപടിയുണ്ടായതു്.

ഗോപിനാഥൻ ഒന്നു ഞെട്ടി. മുഖത്തു് ഒരു വലിയ പരിഭ്രമം പ്രത്യക്ഷപ്പെട്ടുവെങ്കിലും ആഗതൻ അതു കണ്ടില്ല. ദൈവാധീനം കൊണ്ടു് പത്തു മിനിട്ടു് മുമ്പു് കുട്ടിയെ കയ്യൊഴിക്കാൻ സാധിച്ചല്ലോ എന്നോർത്തു് കുറെ ആശ്വാസം തോന്നി. എങ്കിലും എന്തിനെന്നറിയാത്ത ഒരസ്വസ്ഥത മൂലം വലിയ നെഞ്ചിടിപ്പോടു കൂടിയാണു് അയാൾ മുമ്പോട്ടു ചെന്നതു്.

"അമ്മാമൻ എപ്പോഴാ വന്നു?" വാതിൽ തുറന്നുകൊണ്ടു ഗോപി ചോദിച്ചു: "അധികനേരമായോ വന്നിട്ടു്?"

"ഇല്ലാ. ഇതാ എത്തിയേയുള്ളു. എവിടേ പോയിരുന്നു, ഗോപി? നടക്കാനായിരിക്കും?"

മൂന്നാളും അകത്തു് പ്രവേശിച്ചു. തന്റെ പരിഭ്രമം പ്രയാസപ്പെട്ടു മറച്ചു് ഒരു ചിരി ചിരിച്ചുകൊണ്ടു് ഗോപി കുട്ടകാരന്റെ നേരെ നോക്കി.

"എന്താണിതു്? ആരുടെ ഉടുപ്പാണു്?" തങ്കത്തിന്റെ ഉടുപ്പുകളും ചൂണ്ടിക്കാണിച്ചുകൊണ്ടു് ആഗതൻ ചോദിച്ചു.

ഗോപി വല്ലാതെ ഒന്നമ്പരന്നു. അയാൾ ശ്രീധരനെ നോക്കി:

"അതു്.......ങ്ങ്....ഉടുപ്പ്........ങ്ങ്........ങ്ങ്...." അയാൾ ഒന്നു രണ്ടു ഉമിനീരിറക്കി തൊണ്ട നനച്ചു: "അതു്....ങ്ങ്....എനിക്കു് നിശ്ചയമില്ല. ഒരു വല്ലാത്ത പകപ്പു്! രണ്ടു മിനുട്ടു നേരത്തെ നിശ്ശബ്ദത! ആഗതൻ മരുമകനെത്തന്നെ സൂക്ഷിച്ചു നോക്കി.

ശ്രീധരന്റെ തെറിച്ചുപോയ മസ്തിഷ്കം ഉടനെ ഉണൎന്നു് പ്രവൎത്തിച്ചു. അയാൾ ഒച്ച തെളിയിച്ചു: "അതു എന്റെയാണു്. അനുജത്തിക്കു വേണ്ടി ഞാൻ അടിപ്പിച്ചതാണു്." അയാൾ വാക്കുകൾ നേരെവരാതെ വിഷമിച്ചു. എങ്കിലും വാശിയോടുകൂടി പറഞ്ഞുതീൎത്തു: "ഞാൻ ഗോപിയെ വിളിക്കാൻ വന്നപ്പോൾ അയാൾ ഇവിടെ ഉണ്ടായിരുന്നില്ല. മടക്കത്തിൽ എടുക്കാമെന്നുവെച്ചു് ജനാലയിൽക്കൂടി ഇവിടെ ഇട്ടു പോയതാണു്. വിവരം വഴിക്കു് ഗോപിയോടു് പറയാൻ വിട്ടുപോയതാണു്."

ആഗതൻ ശ്രീധരന്റെ മുഖത്തേക്കു് ഒരവിശ്വാസ്യതയോടെ നോക്കി. പക്ഷേ ഒന്നും പറഞ്ഞില്ല. ഒരു മൂന്നുനാലു മിനുട്ടു നേ

രത്തേക്ക് ശങ്കാകുലമായ ഒരു നിശ്ശബ്ദത! ഏതൊ അജ്ഞാതമായ ഒരഗ്നിപൎവ്വതം അടുത്തനിമിഷത്തിൽ പൊട്ടുമെന്നു് ഓരോരുത്തരും ഭയപ്പെട്ടു.

“നിങ്ങൾ പരിഭ്രമിക്കേണ്ട. ദൈവാധീനംകൊണ്ടു് കുട്ടിയെ എനിക്കുകിട്ടി.” വാതിൽ തുറന്ന ഉടനെ, നിശ്ശബ്ദരായി മുഖത്തോടു മുഖം നോക്കിയിരിക്കുന്ന അവരെക്കൊണ്ടു് മീനാക്ഷിയമ്മ സമാധാനപ്പെടുത്തി: “ദൈവാധീനമെന്നേപറയേണ്ടു. ഒരു കാളവണ്ടിക്കാരൻ തങ്കത്തിനേയുംകൊണ്ടു് ചാടുകയായിരുന്നു. അതെന്റെ കണ്ണിൽ പെട്ടു, നിലാവെളിച്ചത്ത് കുട്ടിയെ കണ്ടപ്പോൾ തന്നെ എനിക്കു മനസ്സിലായി. അടുത്തുചെന്നപ്പോൾ വണ്ടിക്കാരൻ മയക്കത്തിലാണ്. ഒ ലാക്കിന ഞാനവനെപററിച്ചു. അറിയാതെ പിന്നിൽ ചെന്ന് കുട്ടിയേയും എടുത്തു് ഒരു പാച്ചിൽ!” തങ്കത്തെയും പിടിച്ചു നടത്തിച്ചുകൊണ്ടു് അവർ മുറിയിലേക്കു് കടന്നു. അവർ ആഗതനെ തെല്ലിട സൂക്ഷിച്ചുനോക്കിക്കൊണ്ടു് ചോദിച്ചു: “ഇതു്-പിന്നെ-നിങ്ങളുടെ സ്നേഹിതനായിരിക്കും?”



# ലൌലൊററർ.



വൈകുന്നേരം ഒരഞ്ചുമണി കഴിഞ്ഞു് നിങ്ങൾ വക്കീൽ കുറുപ്പിന്റെ വീട്ടിൽ പോവുകയാണെങ്കിൽ രണ്ടാമത്തെ നിലയിലുള്ള ആ വരാന്തയിൽ ഒരു ചാരുകസേരയിൽ മലൎന്നു്കിടന്നു് മുഖം മൂടത്തക്കവിധത്തിൽ ഒരു പുസ്തകം നിവൎത്തിപ്പിടിച്ചുകൊണ്ടു്, അടുത്തു് ഒരു സ്ററൂളിന്മേൽ ഇരുന്നു് മുമ്പിലിരിക്കുന്ന മേശപ്പുറത്തു്വെച്ച സ്ലേററിൽ കുനിഞ്ഞിരുന്നു് കോലചിത്രങ്ങൾ വരക്കുന്ന

ഒരു കുട്ടിക്കു് എന്തൊക്കെയൊ വായിച്ചു പറഞ്ഞുകൊടുക്കുന്ന തടിയനായ ഒരു ചെറുപ്പക്കാരനെ കാണാം. ഇടക്കിടക്കു് ആ വികൃതിക്കുട്ടൻ അവിടെത്തന്നെയുണ്ടോ എന്നറിയാൻ പുസ്തകം ഒരുഭാഗത്തേക്കു് നീക്കിപ്പിടിച്ചു നോക്കുമ്പോൾ, എണ്ണ വടിച്ചെടുക്കാമെന്നു തോന്നിക്കുന്ന കറുത്തു് മിനുത്ത മുടി ഓക്സ്ഫോർഡ് ഫേഷനിൽ മേല്പോട്ടു് ചീകിയിട്ടു്, ഒരു കറുത്ത ഫ്രെയിം ഉള്ള കണ്ണടവെച്ച മാംസളമായ ഒരുമുഖം പ്രത്യക്ഷപ്പെടുകയുംചെയ്യും. അതാണു് ട്യൂഷൻമാസ്റ്റർ ഐ. സി. നായർ.

ആ മേല്പോട്ടു വടിച്ചിട്ടമുടിയും, മുഖഭാവം കുറേക്കൂടി ദയനീയമാക്കുന്ന ആ കണ്ണടയും, ഒന്നരഇഞ്ചു് നീളത്തിലുള്ള ആ പൊടിയൻ മീശയും, തോളിലിട്ടിരിക്കുന്ന ആ പച്ച ഷാളും, മുട്ടു കവിഞ്ഞുകിടക്കുന്ന സില്ക്കു് ജൂബ്ബയുമായാൽ ഐ. സി. നായരുടെ ഒരു നല്ല കാട്ടൂൺ വരക്കാൻകഴിയും.

നിങ്ങൾ ചെല്ലുന്നതു് ഒരു ഞായറാഴ്ചയല്ലെങ്കിൽ അവിടെയിരിക്കുന്ന ഒരൊഴിഞ്ഞ കസേരയിൽ, നീലവരയുള്ള ഒരു വെള്ള ബ്ലൌസും, ഒരു വലിയ മൽമൽമുണ്ടും ധരിച്ചു്, നാല്പതു് നാല്പത്തഞ്ചു് വയസ്സു് പ്രായം തോന്നിക്കുന്ന തടിച്ചു്വെളുത്ത ഒരു സ്ത്രീ ഇരിക്കുന്നതു കാണാം. ആ സ്ത്രീ ആരാണെന്നു് നിങ്ങൾ അത്ഭുതപ്പെടുന്നുണ്ടായിരിക്കാം. എന്നാൽ അവൾ വക്കീലിൻെറ ഭാൎയ്യ ഭാഗ്യവതിയമ്മയാണു്. ഞായറാഴ്ചയാണെങ്കിൽ ആ സ്ഥാനത്തു്കാണുന്നതു സായാഹ്നസഞ്ചാരം നേൎത്തെകഴിച്ചു് മടങ്ങിവന്ന വക്കീലുമായിരിക്കും.

ഐ. സി. നായർ ഞങ്ങളുടെ ഒരു വലിയസ്നേഹിതനാണു്. അദ്ദേഹം എന്തിനാണു് ഇങ്ങനെ ഒരു ട്യൂഷനെടുക്കുന്നതു് എന്നതിനെക്കുറിച്ചു് ഞങ്ങളുടെയിടയിൽ പല ഭയങ്കരമായ അഭ്യൂഹങ്ങളുമുണ്ടു്. വീട്ടുകാരുമായുള്ള ഒരു ചില്ലറ മുഷിച്ചൽ കാരണം സ്വകാൎയ്യാവശ്യങ്ങൾക്കു് പണം അവരോടു ചോദിക്കാൻ കഴിയില്ലെന്നു

വെച്ചിട്ടാണെന്നു ചിലർ; താൻ പലരും വിചാരിക്കുന്നതുപോലെ ജീവിതത്തിൽ യാതൊരുതൊഴിലിനും കൊള്ളരുതാത്തവനല്ലെന്നും തനിക്കും ചിലതു് കഴിയുമെന്നു് ലോകത്തെ മനസ്സിലാക്കുവാനാണെന്നു മററു ചിലർ. വക്കീലിന്റെ വീട്ടിലേക്കും, മടങ്ങിവീട്ടിലേക്കും നടക്കുന്നതും, രണ്ടാം നിലയിലേക്കുള്ള ചെങ്കുത്തായ ആ കോണികയറുന്നതും തന്റെ പിത്തത്തടിക്കു് ഒരു വ്യായാമമാവട്ടെ എന്നു കരുതിട്ടാവണമെന്നു ഇതിനുപുറമേയും ഒരു മതമുണ്ടു്. ട്യൂഷൻ വിദ്യാർത്ഥിയായ ബാലന്നു് ഇതിൽ അയാളുടെ സ്വന്തമായ ഒരു 'തിയറി'യുമുണ്ടു്. അതു് ഒരിക്കൽ ഒരു സിനിമാഹാളിൽ വെച്ചു് താൻ കൂട്ടുകാരോടുകൂടി, നായരെ 'തടിപ്പയൽ' എന്നു വിളിച്ചു കളിയാക്കീട്ടുണ്ടെന്നും അതിന്റെ പകരം തീക്കാനാണു് ആ മഹാപാപി ട്യൂഷൻമാസ്റ്ററായി അവതരിച്ചിരിക്കുന്നതു് എന്നും ആകുന്നു.

ഐ. സി. നായർ തന്നെ എന്നോടൊരിക്കൽ പറഞ്ഞിട്ടുള്ളതു ഇങ്ങനെയാണു്. വക്കീലിന്റെ മകൾ മീനാക്ഷിക്കുട്ടി—ആ കോളേജിൽ പഠിക്കുന്ന കുട്ടിയുണ്ടല്ലോ—അവളുമായുള്ള പ്രേമമാണു് തന്നെ അതിന്നു പ്രേരിപ്പിച്ചതെന്നാണു്. അങ്ങിനെ പെൺകുട്ടികളോടുള്ള പ്രേമംമൂലം ചെറുപ്പക്കാർ അവരുടെ വീട്ടിൽ ട്യൂഷൻമാസ്റ്റർമാരാവാറുണ്ടെന്നതിന്നു തെളിവായി 'മോഡേൺറിവ്യൂ'വിൽ ഏതോ ഒരു ചാററർജിയോ, ചതോപാദ്ധ്യായയോ എഴുതിയ ഒരു കഥയുള്ളതായും അയാൾ പറഞ്ഞു. എന്തായാലും ശരി സംഗതികൾ ഇതൊക്കെയാണു്: ഒന്നു: ഐ. സി. നായർ ഒരവിവാഹിതനും പ്രേമത്തിൽ കുടുങ്ങേണ്ട പ്രായക്കാരനും ആണു്. രണ്ടു്: തറവാട്ടിൽ കഴിഞ്ഞുകൂടുവാൻ വേണ്ട സ്വത്തുള്ളതുകൊണ്ടു് ഇങ്ങനെ ഒരു ട്യൂഷൻ ആവശ്യമില്ല. മൂന്നു: വക്കീലിന്നു മീനാക്ഷി എന്നു പേരായ ചെറുപ്പക്കാരിയായ ഒരു മകളുണ്ടു്. നാലാമതൊന്നുകൂടി പറയുകയാണെങ്കിൽ മി. നായർ ആ ട്യൂഷൻ കുട്ടിയേയും ഭാർഗ്ഗവിയമ്മയേയും വല്ലാതെ വെറുക്കുകയും ചെയ്യുന്നു. 'പോയൻറുകൾ'

ഇത്രയൊക്കെയാണ്. ഇനി നിങ്ങാംതന്നെ 'ആർഗ്യ' ചെയ്തു കൊള്ളുവിൻ.

മി. നായർ അവിടെ ട്യൂഷൻ തുടങ്ങിയിട്ട് ഏതാണ്ട് രണ്ടു മാസം കഴിഞ്ഞു. ഇതിനകം അയാരം പ്രേമത്തിൽ എത്ര കണ്ട് പുരോഗമിച്ചിട്ടുണ്ടെന്നു കൃത്യമായി അയാളുടെ ഡയറിയൽനിന്ന് എടുത്തു ചേക്കാം. 23 പ്രാവശ്യം അയാരം അവളെ കണ്ടിട്ടുണ്ട് 7 പ്രാവശ്യം പരസ്പരം മന്ദഹാസിച്ചിട്ടുണ്ട്. രണ്ടു പ്രാവശ്യം സംസാരിച്ചിട്ടുമുണ്ട് ഇതുകൊണ്ടെല്ലാം പ്രേമം കുറേശ്ശെ വളൎന്നു വരുന്നുണ്ടെന്നു തന്നെയാണ് വിചാരിക്കേണ്ടതു്. എന്നാൽ അവിടെ വേറെ രണ്ടു പുലിവാലുകരം വളൎന്നു വരുന്നതുകൊണ്ടാണ് നായക്ക് ഇരിക്കപ്പൊറുതിയില്ലാതായിത്തുടങ്ങിയതു്. അതു് ഒന്നു ബാലൻെറ വികൃതികളും, മറെറാന്നു ഭാഗ്യവിയമ്മയുടെ വായിലെനാവും.

അന്നൊരിക്കൽ മാസ്റ്റർ പതിവുപോലെ ഭൂമിശാസ്ത്രമെടുത്തു കൊണ്ടിരിക്കുകയായിരുന്നു. കാലവൎഷക്കാററുകരം കൊണ്ടു മഴകിട്ടുന്ന പ്രദേശങ്ങരം വിവരിച്ചുകൊണ്ടിരിക്കുന്നതിനിടക്ക് മാസ്റ്റർ തൻെറ വിദ്യാൎത്ഥി കുനിഞ്ഞിരുന്നു് പെൻസിൽ കൊണ്ടു് എന്തോ വരച്ചുണ്ടാക്കുന്നതുകണ്ടു. പാഠം നിൎത്തി ശബ്ദമുണ്ടാക്കാതെ മാസ്റ്റർ അടുത്തുചെന്നു. ചിത്രമെഴുത്തിൽ ഏകാഗ്രചിത്തനായിരിക്കുന്ന ആ കലാകാരൻ ഉടനെ തലയുയൎത്തിനോക്കുകയും മാസ്റ്ററെ അടുത്തു കണ്ടപ്പോരം ചിത്രം വരച്ചു മുഴുമിക്കാത്ത ആ 'ഇല്ലസ്റ്റ്റേറയിറഡ് വീക്കിലി' മേശപ്പുറത്തുനിന്നു് വാരിയെടുത്ത് കോണിയിറങ്ങി അകത്തേക്കു് ഒരു പാച്ചിലും! താൻ വായനശാലയിൽ നിന്ന് എടുത്തു കൊണ്ടുവന്ന ആ ആഴ്ചപ്പതിപ്പിൽ അവൻ എന്തൊക്കെയാണാവോ വരച്ചു വച്ചിരിക്കുന്നതു എന്നു് ഓൎത്ത് അയാരം വിഷണ്ണനായി അവിടെ നിന്നു. രണ്ടു മിനട്ടു കഴിഞ്ഞപ്പോരം ഒരുകയ്യിൽ ബാലനേയും മറേറ കയ്യിൽ ആഴ്ചപ്പതിപ്പും പിടിച്ചുകൊണ്ടു് ഭാഗ്യവിയമ്മ കോണി കയറിവന്നു.

"ബാലനു ചിത്രമെഴുത്തിൽ നല്ല വാസനയുണ്ട്. ഇതു നോക്കൂ. അവൻെറ പണിയാണ്" ഭാഗ്യവിയമ്മ കടകടെ ചിരിച്ചുകൊണ്ടു ആൎട്ട്പ്ലേററ് മാസ്റ്ററുടെ മുമ്പിൽ നിവൎത്തി. ഫുട്ബോൾ കളിയിൽ കപ്പ നേടിയ ഒരു ചാമ്പ്യൻെറ ഫോട്ടൊ ഉണ്ടായിരുന്നു അതിൽ. അയാൾക്ക് ബാലൻെറ വകയായി ഒരു കൊമ്പൻമീശയും ഒരു പൊട്ടും വായിൽ പുകപോകുന്ന ഒരു സിഗററും വരച്ചു ചേൎത്തിരുന്നു. താൻ വായനശാലയിൽനിന്നു കൊണ്ടുവരുന്ന, ഇല്ലസ്റ്റ്രേററഡ്" വീക്കിലിയിൽ സാക്ഷാൽ അവനീന്ദ്രനാഥടാഗൂർതന്നെയായാലും ഒരു ചിത്രംവരച്ചിട്ടാൽ അതിൻെറ കലാപരമായമെച്ചം കാണ്മാൻ കണ്ണുള്ള ഒരു സഹൃദയനല്ലായിരുന്നു ഐ. സി. നായർ. എന്തായാലും അയാൾക്ക് തൽക്കാലം ഭാഗ്യവിയമ്മയുടെ പ്രശംസക്ക് കീഴടങ്ങേണ്ടിവന്നു: "നല്ല വാസനയുണ്ട് കുട്ടിക്ക്. അതുമിതുമാണ് വരയുന്നതെന്നുവെച്ച്'ട്ടെന്താ? വരച്ചാൽ തെളിയുന്ന കയ്യാണ്."

ഈ യുവ ചിത്രകാരൻ മറെറാരിക്കൽ സ്ലേററിൽ എന്തോ വരയുന്നതു് ട്യൂഷൻ മാസ്റ്റർ കണ്ടെത്തി. പതുങ്ങിച്ചെന്നു നോക്കിയപ്പോൾ അമ്പലച്ചുമരുകളിൽ മഞ്ഞൾകൊണ്ടും കരിക്കട്ടകൊണ്ടും വരച്ചുകാണാറുള്ള മാതിരി ഒററവരയിൽ ഈൎക്കിലപോലെയുള്ള കയ്യുംകാലും ഒക്കെയായി ഒരു കോലചിത്രം വരച്ച് ചുവട്ടിൽ ആ കൃതിയുടെ വിത്ത്, 'ട്യൂഷൻ മാസ്റ്റർ' എന്നെഴുതുന്നതാണ കണ്ടതു്. നായരെ അടുത്തുകണ്ട ഉടൻ ബാലൻ സ്ലേററുംകൊണ്ട് ചാടിമണ്ടി. പിന്നാലെ അതു പിടിച്ചുപറിക്കാൻ നായരും. പെട്ടെന്നു കോണി കയറിവന്ന ഭാഗ്യവിയമ്മ ബാലനെ തടുത്തുവെച്ചു. സ്ലേററു അമ്മയുടെ കയ്യിൽ വീഴുമെന്നു തീച്ചയായപ്പോൾ ബാലൻ അതു തിടുക്കത്തിൽ മാച്ചു. എങ്കിലും കൽവരയിൽപതിഞ്ഞ ആ ചിത്രം കണ്ടു് ഭാഗ്യവിയമ്മ പൊട്ടിച്ചിരിച്ചു. ട്യൂഷൻമാസ്റ്റൎക്ക് മകൻെറ സ്ലേററ് പെൻസിൽ വിരചിതമായ ആ കലാമാതൃക കാണിച്ചുകൊടുത്ത് അവൾ പറഞ്ഞു: "നല്ല കലാകൌശലം! മാസ്റ്ററുടെ ചിത്രം അ

ഞ്ഞിരിക്കുന്നതു് നോക്കു. ഇതു് മാക്കാൻ പാടില്ല. ബാലൻെറ അച്ഛൻ വരുമ്പോഴ് കാണിച്ചുകൊടുക്കണം." പക്ഷെ അതുണ്ടാവില്ല. വക്കീലിന്നു കാണിച്ചുകൊടുത്താൽ മകൻെറ കലാകൗശലത്തിന്നു അച്ഛൻ കൊടുക്കുന്ന സട്ടിഫിക്കററ് ഉള്ളങ്കയ്യിൽ രണ്ടുദിവസത്തേക്ക് തുടുത്തുകാണാമെന്നു് നായർക്കും ഭാർഗ്ഗവിയമ്മക്കും ഒരു പോലെയറിയാം.

ഭാർഗ്ഗവിയമ്മയുടെ വായാടിത്തമാണ് മറെറാരു ബോറ്. അടുക്കളക്കാരിയുടെ തോന്ന്യാസം മുതൽ ആററം ബോമ്പിൻെറ കണ്ടുപിടുത്തംവരെ സകലതും അറിവുള്ള കൂട്ടത്തിലാണ് അവർ സംസാരിക്കുക. ആകപ്പാടെ ഈ അമ്മയും അവളുടെ ആരാധനാമൂർത്തിയായ ഈ കലാകാരനുംകൂടി ഒരു ട്യൂഷൻ മാസ്റ്ററെ അധികദിവസം അവിടെ താമസിപ്പിക്കുകയില്ല. എന്നാൽ ഐ. സി. നായർ അതൊക്കെ സഹിച്ചു് തൻെറ പ്രേമസാഫല്യത്തിനായി യത്നിച്ചുകൊണ്ടേയിരുന്നു.

അന്നു ട്യൂഷൻ കുറച്ചുനേരത്തെ അവസാനിച്ചിരുന്നതുകൊണ്ടു് ബാലൻ അപ്പോഴ് അവിടെ ഉണ്ടായിരുന്നില്ല. ഭാർഗ്ഗവിയമ്മയും താഴെ എന്തോ പ്രവൃത്തിക്കുകയായിരുന്നു. ഐ. സി. നായർ എന്തോ മനോരാജ്യവുമായി ആ കസേരയിൽതന്നെ കിടന്നിരുന്നു. സന്ധ്യമയങ്ങിയതോടുകൂടി നഗരത്തിലെ കണ്ണുകഠ പോലെ എലക്ട്രിക്‌വിളക്കുകഠ അവിടേയുമിവിടേയും പ്രകാശിച്ചുതുടങ്ങി.

അടുത്ത മുറിയിൽ എന്തൊ പ്രവൃത്തിച്ചുകൊണ്ടിരുന്ന മീനാക്ഷിക്കുട്ടിയുടെ കണ്ഠത്തിൽനിന്നു ശ്രുതിമധുരമായ ഒരു സിനിമാഗാനം അക്ഷരസ്പുടതയില്ലാതെ മന്ദമന്ദമായി അങ്ങിനെ പ്രവഹിച്ചു. ആ മൂളിപ്പാട്ട് താളത്തിനൊത്ത മന്ദമായകാൽവെപ്പുകളോടുകൂടി അടുത്തടുത്തുവരുന്നപോലെ തോന്നി. വാതിൽ പതുക്കെ തുറന്നു് ആ പെൺകൊടി വരാന്തയിൽ പ്രവേശിച്ചു് അലക്ഷ്യമായി റോട്ടിലേക്ക് നോക്കിനിന്നു.

ആ മധുരമായ മൂളിപ്പാട്ട് നായരുടെ കരളിൽ ഒരു കോരിത്തരിപ്പുളവാക്കി. എഴുന്നേററുചെന്ന് അവളോടു പ്രേമപ്രാർത്ഥന ചെയ്യുകയൊ ഒരു പടികൂടി കടന്ന് പ്രാണനായികക്ക് വികാരോഷ്ണളമായ ഒരു ചുംബനം കൊടുക്കുകയൊ ആണ് ഏതു നോവലിലേയും നായകന്മാർ ഇങ്ങനെയുള്ളഘട്ടങ്ങളിൽ ചെയ്യാറ്. പക്ഷെ കഥകളിലെ നായകന്മാർ ഒക്കെ നമ്മെക്കാൾ എത്രധൈര്യമുള്ളവരാണ്! അങ്ങിനെയുള്ള ഒരു സന്ധ്യാസമയത്ത് ബാലൻെറയും ഭാഗീരഥിയമ്മയുടേയും ബാധകൂടാതെ ഇങ്ങനെ രണ്ടുയുവഹൃദയങ്ങൾ ഒന്നിച്ചു ആ വരാന്തയിൽ മേളിക്കുക എന്നതു് എല്ലായ്പോഴും കിട്ടുന്ന ഒരവസരമാണോ? എന്നാൽ ഇത്തരത്തിലുള്ള കടുത്ത പരീക്ഷണഘട്ടങ്ങളിൽ മനുഷ്യർക്ക് സാധാരണ നേരിടുന്ന ധൈര്യക്ഷയം അയാളേയും ബാധിച്ചു.

"അന്നുവായിച്ചിരുന്ന ജോൺഗാൽസ്‌വർത്തിയുടെ ആ പുസ്തകം തീർന്നുവോ?".

മീനാക്ഷി ഒന്നു ഞെട്ടി പിൻതിരിഞ്ഞു. ആ സംഗീതപ്രവാഹം നിന്നുപോയി. ആ മങ്ങിയ ഇരുളിൽ അങ്ങിനെ ഒരാൾകൂടി അവിടെ ഉണ്ടെന്നുള്ള കഥ അവൾ അറിഞ്ഞിരുന്നില്ല.

അവൾ ഒന്നുമൂളി: "ഉം".

രണ്ടുനിമിഷനേരത്തെ നിശ്ശബ്ദതക്കുശേഷം നായർ ചോദിച്ചു: "എൻെറ കയ്യിൽ ഗാൽസ്‌വർത്തിയുടെ 'ഡ്രാക്ക് പ്ലവേഴ്സ്' ഉണ്ട്. അതു തരട്ടെ?".

"ഉം" എന്നുമാത്രം മറുപടി.

പിന്നെയും പലതും ചോദിക്കുവാൻ അയാളുടെ ഉള്ളിൽ ചിന്തകളും വികാരങ്ങളും കൊടുമ്പിരികൊണ്ടു. എന്നാൽ അവയെ ക്രമപ്പെടുത്തി എങ്ങിനെയാണ് പുറത്ത് വിടേണ്ടതെന്ന് അയാൾക്കു രൂപമില്ല.

ന്നതിന്നു മുമ്പ് ആരു മാറവല്ലവരും എടുത്തു നിവൎത്തിയാൽ?..... വേഗം എഴുന്നേററുപോയി പുസ്തകം എടുത്തുകൊണ്ടുവന്നാലോ? എന്നാൽ? പിന്നെ ആ ബാലൻെറ കണ്ണുതെററിച്ചു എങ്ങിനെ മീനുവിന്നുകൊടുക്കും? എന്തുവേണം? ഉടൻ തീരുമാനിക്കണം. അയാളുടെ ഹൃദയം ദ്രുതതരം അടിച്ചു.

അതാ! 'പടപടാ' എന്നു കോണി വിറപ്പിച്ചുകൊണ്ട് ബാലൻ മുകളിലേക്കു പാഞ്ഞുകയറി.

“മാസ്റ്ററെ, ഇന്നു പാഠം വേഗം തീക്കണം. അതു കഴിഞ്ഞ് സിനിമക്ക് പോണം.” തൻെറ സ്ററൂളിന്മേൽ വന്നിരുന്നുകൊണ്ട് ബാലൻ പറഞ്ഞു. മാസ്റ്റർ ഒരു പുസ്തകമെടുത്ത് വായിച്ച് വിവരിക്കാൻ തുടങ്ങി. അയാൾക്ക് ഒച്ചതന്നെ നല്ലപോലെ തെളിയുന്നില്ല.

ആ പ്രേമലേഖനത്തോടുകൂടി തൻെറ പുസ്തകം മീനുവിൻെറ കൈപ്പുറത്തിരിക്കുന്ന ഓരോ നിമിഷവും താൻ ആപത്ത് ക്ഷണിച്ചു വരുത്തുകയാണെന്ന് അയാൾക്ക് തോന്നി. ആ വായാടിയായ ഭാഗ്യവതിയമ്മ എപ്പോഴാണ് ആ മുറിയിലേക്ക് പാഞ്ഞുചെല്ലുക എന്നറിഞ്ഞുകൂട. ഒരുപക്ഷെ മീനുവിൻെറ കയ്യിൽ പെട്ടാൽതന്നെ അവൾ നേർവഴിക്ക് തിരിയുമെന്നതിനെന്താണ് ഉറപ്പ്? പ്രേമലേഖനം ആ പുസ്തകത്തിൽവെച്ചതു് വളരെയധികം ആലോചിച്ചു ചെയ്യേണ്ട ഒരു കാൎയ്യമായിരുന്നു. എങ്ങിനെയായാലും ആ പുസ്തകം അവിടെനിന്നെടുത്തുകിട്ടിയാൽ മതി എന്നായി നായൎക്ക്. പിന്നെ സമാധാനത്തോടുകൂടി നല്ലപോലെ ആലോചിച്ചേ വല്ലതും പ്രവൎത്തിക്കു എന്നയാൾ ഉറച്ചു.

കുസൃതി ഏജൻറായ ബാലൻ തൻെറ മുമ്പിൽ ഇരിക്കുന്നതുകൊണ്ട് പുസ്തകം പോയി എടുത്തുകൊണ്ടുവരുവാനും നിവൃത്തിയില്ല. അവനെ എങ്ങിനെയാണ് വല്ല സൂത്രവും പറഞ്ഞു കിഴ്പ്പോട്ടയക്കേണ്ടതു് എന്ന് നായർ ആലോചിച്ചു. ഒടുക്കൽ ഒരു നോ

വലിൽ വായിച്ചു: ഒരു കള്ളൻ ഉടമസ്ഥനില്ലാത്ത തക്കം നോക്കി ഒരാളുടെ വീട്ടിൽ കവച്ചുകു ചെന്നു. കവച്ചുനടന്നുകൊണ്ടിരിക്കെ അവിടെ വന്ന ആൾ വീട്ടുടമസ്ഥനൊ അറികയില്ലെന്നറിഞ്ഞ് സന്തോഷിച്ച് കള്ളൻ താൻ വീട്ടുടമസ്ഥനാണെന്നു ഭാവിച്ചു. പക്ഷേ ആ വായാടി പ്രസംഗവുംകൊണ്ടു വിട്ടൊഴിയാതെ കൂടിയപ്പോഴാണ് കള്ളൻ ധർമ്മസങ്കടത്തിലായതു്. ഏതാണ്ട് അതു പോലെയായിരുന്നു മിസ്റ്റർ നായരുടെ നില.

"വല്ലാത്തദാഹം! ബാലാ, കുറച്ചു വെള്ളം കൊണ്ടുവരു." ഒരുവിധം ബാലനെ താഴോട്ടയച്ചു. ധൃതിയിൽചെന്ന് മേശപ്പുറത്ത് നിന്നു് പുസ്തകവുമെടുത്ത് മടങ്ങിയെത്തി. ഒരു ശ്വാസം നേരെ വീണു.

വെള്ളം കൊണ്ടു മടങ്ങി വന്ന ബാലൻ മാസ്റ്ററുടെ മടിയിൽ ഒരു പുതിയ പുസ്തകം ജാലവിദ്യ പോലെ വന്നു കിടക്കുന്നതു് 'നോട്ട്' ചെയ്യുമോ എന്ന് അയാൾ ഭയപ്പെട്ടു. പക്ഷേ ബാലൻ അതു മാത്രം ശ്രദ്ധിച്ചിരുന്നില്ല. എങ്കിലും പാഠമെടുക്കുന്നതു് നായക്ക് സമാധാനപൂർവ്വം തുടരാൻ സാധിച്ചില്ല. പക്ഷികൾക്ക് മുട്ട വിരിഞ്ഞിട്ടും മൃഗങ്ങൾക്ക് പ്രസവിച്ചിട്ടും ആണ് കുട്ടികൾ ഉണ്ടാവുന്നതെന്നൊക്കെ ഒരു പ്രകൃതിശാസ്ത്രം അയാൾ അർത്ഥം ആലോചിക്കാതെ പറഞ്ഞുകൊണ്ടിരുന്നു. പതിവുപോലെ ബാലൻ മാസ്റ്റർ പറയുന്നതിലൊന്നും ശ്രദ്ധിച്ചിരുന്നുമില്ല. മി. നായരുടെ മുഴുവൻ ശ്രദ്ധയും തന്റെ മടിയിലുണ്ടായിരുന്ന പുസ്തകത്തിലായിരുന്നു. ഏതെങ്കിലും നിമിഷത്തിൽ അറിയാതെ ചാടിവീണു മാസ്റ്ററുടെ മടിയിൽ നിന്നു് ആ പുസ്തകം റാഞ്ചിയെടുത്ത് മാറിപ്പോകണമെന്ന ഒരു ദുരുദ്ദേശം ബാലനുണ്ടോ എന്ന കാര്യത്തിൽ അയാൾക്ക് ഗൌരവമായ സംശയങ്ങളുണ്ടായിരുന്നു.

"മാസ്റ്ററെ, ഇനി ഇന്നു് മതി. ഞാൻ സിനിമക്ക് പോട്ടെ." എന്നബാലന്റെ ആവശ്യത്തിന്നു് ഒടുവിൽ അയാൾ സമ്മതം മൂളി.

ആ വികൃതികുട്ടകാ കോണിയിറങ്ങി മറഞ്ഞശേഷം അയാാം പുസ്തക മെടുത്ത് നിവൎത്തി ആ പ്രേമലേഖനം പുറത്തേക്കെടുത്തു. ആ പ്രേമലേഖനം അങ്ങിനെ കയ്യിൽപിടിച്ചുകൊണ്ട് അയാാം അതു് അതിൽ തന്നെ വെക്കുകയോ മടക്കി പോക്കററിലിടുകയോ വേണ്ട തു് എന്നതിനെക്കുറിച്ച് സമാധാനമായി ചിന്തിക്കുവാൻ ശ്രമിച്ചു. ഒരു നിമിഷനേരത്തെ മനോദൌൎബ്ബല്യംകൊണ്ടു് താൻ ഒരു വലിയ പരീക്ഷണഘട്ടത്തെ മുഴുവൻ പരാജയപ്പെടുത്തുകയാണെന്നു് അ യാാക്ക് തോന്നി. ഒരു പ്രേമലേഖനമയക്കാൻ ഇനി ഇതുപോലെ ഒരവസരം കിട്ടുമോ എന്നുതന്നെ സംശയം. അവാക്കു തന്നോട് സ്നേഹമുണ്ടെന്നുവരികിൽ ഈ ഭയാശങ്കകാം എല്ലാം അനാവശ്യ മാണു്. ഇല്ലെങ്കിൽ പിന്നെ താനെന്തിനെയാണു് പേടിക്കേണ്ടതു? വക്കീലും വേണ്ട, അയാളുടെ ദൃഷ്ടാന്തം വേണ്ട. തീൎന്നില്ലേ? അയാാം പ്രേമലേഖനം പുസ്തകത്തിൽ തന്നെ വെച്ചു. പുസ്തകം അവളുടെ കയ്യിൽ നേരിട്ടു കൊടുക്കുകയോ അവിടെത്തന്നെ കൊണ്ടുപോയി വെക്കുകയോ വേണ്ടതെന്നായി, അടുത്ത ചിന്ത.

'ടപട. ടപട.' അതാ, ആ താളമൊപ്പിച്ചുള്ള കോണി കയ റാം ഭാഗീരഥിയമ്മയുടേതാണു്. എന്തു ചെയ്യണം? പുസ്തകമെടുത്ത് അയാാം ആ പ്രേമലേഖനം തപ്പി. പുസ്തകം ധാരാളം മറിച്ചു വെ ക്കാറുള്ള ഒരു മടിവിൽ മലൎന്നു; പക്ഷേ ആ എഴുത്ത് അവിടെയല്ല വെച്ചിരിക്കുന്നതു്. ഒന്നുകൂടി മലൎത്തി. എവിടെ? അയ്യോ! ആാം മുകളിലെത്തി. അയാാം ഉടനെ പുസ്തകം പിന്നിലിട്ട് അതിൻെറ മീതെ ആമസ് മലൎന്നു് കിടന്നു.

കോണി കയറി വരാന്തയിൽ പ്രത്യക്ഷപ്പെട്ടതു് മീനക്ഷിക്കുട്ടി യായിരുന്നു. സിരാപടലത്തിൽക്കൂടി വിദ്യുച്ഛക്തി പാഞ്ഞപോ ലെ നായർ കസേരയിൽ എഴുന്നേററിരുന്നു. പിൻതിരിഞ്ഞു നോക്കി. പുസ്തകം തൻെറ അഴിച്ചിട്ടിരുന്ന ഖദർ ഷാളിൽ മറഞ്ഞു കിടക്കുന്നു. പുറത്തേക്കെടുക്കുവാൻ അയാളുടെ കൈ ചെന്നില്ല. ഇവിടെ ഉടനെ എന്തു പ്രവൎത്തിക്കണമെന്നു് ആലോചിച്ചു തീരു

മാനം ചെയ്യാൻ നായർ തലച്ചോറിന് ഒരാജ്ഞ നൽകി. പക്ഷേ നായക്ക് ആ പേരിൽ വല്ല സാധനവുമുണ്ടോ എന്നതന്നെ ഞങ്ങളുടെ ഇടയിൽ വലിയ വാദവിഷയമാണ്.

ഒരു ഫർല്ലോങ്ങ് അകലെ നിന്നു കാണാവുന്ന അയാളുടെ അമ്പരപ്പ് അവളുടേയും കണ്ണിൽ പെട്ടിരിക്കണം. പക്ഷേ അവൾ അതിനെ വ്യാഖ്യാനിക്കാൻ നിന്നില്ല.

“പുസ്തകം കൊണ്ടുവന്നിട്ടുണ്ടോ?” അവൾ അടുത്തു ചെന്നു കിളിസ്വരത്തിൽ മൊഴിഞ്ഞു.

“ഇല്ല.” നാവ് അയാളുടെ നിയന്ത്രണത്തിനു വിരോധമായി ചലിച്ചു. താൻ എന്തിനതു പറഞ്ഞു? അറിഞ്ഞുകൂട.

“നിങ്ങൾക്കെന്താണ് ഒരു പന്തികേടുപോലെ തോന്നുന്നു?” അവൾ താടിയാട്ടിക്കൊണ്ടു ചോദിച്ചു. അതെ; അതുതന്നെയാണ് അയാൾക്ക് തോന്നുന്നതു്. പക്ഷേ എന്തുകൊണ്ട്?

അയാൾ പോക്കററിൽ നിന്ന് ടവ്വൽ വലിച്ചൂരി മുഖം തുടച്ചുകൊണ്ട് പറഞ്ഞു: “പുസ്തകം നാളെ മറക്കാതെ കൊണ്ടുവരാം.”

അവൾ കുറെ നേരം കൂടി അയാളെ നോക്കി നിന്നു. ഒന്നും മിണ്ടാതെ അവളുടെ മുറയിലേക്ക് കടന്നുപോയി.

അയാൾ അനങ്ങുവാൻപോലും സ്വശക്തിയില്ലെന്ന ഒരു തോന്നലോടെ എന്തൊക്കെയോ ആലോചിച്ച് ആ കിടപ്പിൽ തന്നെ കിടന്നു. എത്രനേരം? അടുത്ത തിയേററിൽ നിന്ന് സിനിമാഗാനം കേട്ടുതുടങ്ങി. നഗരത്തിലെ വിളക്കുകൾ മുഴുവൻ കണ്ണുമിഴിച്ചു. നേരം സന്ധ്യ കഴിഞ്ഞു.

ഭാർഗ്ഗവിയമ്മ അവിടെ കയറി വന്നപ്പോഴാണ് ഐ. സി. നായർ താൻ ഈ ലോകത്തിലാണെന്ന കഥതന്നെ ഓർത്തതു്.

"എന്താണ് ലൈററ് ഇടാത്തതു്?" അവാരം ബട്ടൻ അമ ത്തി. നായരുടെ അന്തരഹസ്യങ്ങളിലേക്ക് ചുഴിഞ്ഞാട് ചെല്ലുന്നത രത്തിൽ ആ വിളക്കുകരം കണ്ണു തുറന്നു.

"എന്തൊക്കെയാണ് മാസ്റ്ററെ പിന്നെ വത്തമാനം?". ഭാഗ്ഗി വിയമ്മ നാട്ടുകുട്ടങ്ങരം എടുക്കാനുള്ള പുറപ്പാടാണ്. "ഇന്നത്തെ കടലാസ് കണ്ടുവോ? ആ മൊളോട്ടോവ് എന്താണ് പറയുന്നതെ ന്നോ?....അതല്ല. അതിനിടക്ക് ഇന്നലെ ആ തെക്കെ അങ്ങാടി യിൽ ഒരു തല്ലുമ്പിടിയുമുണ്ടായതു് കേട്ടില്ലേ? നല്ലരസം! ഞാൻ അ മ്പലത്തി പോയി വരുകയായിരുന്നു..................."

"മതി, മതി, വത്തമാനം, ഭാഗീ, നായർ പൊയ്ക്കോട്ടെ. നേ രം ഇരുട്ടായില്ലേ?'' വക്കീൽ നടത്തംകഴിഞ്ഞു മടങ്ങിയെത്തി. ഭാഗ്ഗ്യവിയമ്മയുടെ നാവടങ്ങി.

ശരിതന്നെ. താനിക്കു പോകണം. അയാരം എഴുനേല്ക്കുവാൻ ഭാവിച്ചു. അപ്പോഴാണ് പ്രേമലേഖനം മറച്ചുവെച്ച ആ പുസ്തകം അപ്പോഴും തന്റെ പിന്നിൽ കിടക്കുന്നകഥ അയാരം ഓത്തതു്. പിന്നെ എങ്ങിനെ എഴുനേല്ക്കും? അയാരം ധമ്മസങ്കടത്തിലായി.

ചില ആപത്ഘട്ടങ്ങളിൽ ധൈര്യമവലംബിക്കുന്നതുകൊണ്ടു രക്ഷപ്പെടാം. അയാരം എഴുനേററു. ഷാളെടുത്ത് തോളിലിട്ടു് പുസ്തകം കയ്യിലെടുത്തു. "നേരം അല്പം വൈകി." അയാരം പുറ പ്പെട്ടു.

"എന്താണ് മി: നായർ പുതിയ പുസ്തകം? നോക്കട്ടെ." കുറുപ്പ് കൈനീട്ടി.

ഇടിമിന്നലേററപോലെ നായർ സ്തംഭിച്ചുനിന്നുപോയി. ഒരു യന്ത്രപ്പാവയെപ്പോലെ അയാരം കൈനീട്ടി പുസ്തകം കുറുപ്പിന്റെ കയ്യിൽവെച്ചു. മകരംക്കുള്ള പ്രേമലേഖനത്തോടുകൂടി പുസ്തകം അ ച്ഛന്റെ കയ്യിൽ.!

കുറുപ്പ് പുസ്തകം ഒന്നുമലർത്തി. അയ്യോ! ആ കത്ത് ഒളിപ്പിച്ചുവെച്ചതുതന്നെ! നായർ കണ്ണ് ഇറുക്കിയടച്ചു. ഭഗവാനെ, രണ്ടു നിമിഷത്തിനകം അയാളോടുകൂടി ഈ ഭൂഗോളമങ്ങിനെത്തന്നെ ച്ഛിന്നഭിന്നമായിയിരുന്നെങ്കിൽ! ഇതൊരു വെറും ദുസ്സ്വപ്നമായി പരിണമിച്ചെങ്കിൽ.!

“ഓ. ഒരു കത്ത്” കുറുപ്പ് കത്തെടുത്ത് നായരുടെ നേരെ നീട്ടി. നായർ കണ്ണുതുറന്നു ആ വിറക്കുന്ന കൈകളോടെ വാങ്ങിച്ചു.

“അടയാളംവെച്ചതായിരിക്കും.” ഭാർഗ്ഗവിയമ്മ പറഞ്ഞു: “ഞാൻ അങ്ങിനെയാണ് പതിവ്. ജാനുവിന്റെ ആ കത്തുവന്നതിൽപിന്നെ ഞാൻ എപ്പോഴും...........എന്റെ ദേവീ! ഇതെന്താണീശ്വരാ! കുട്ടിക്ക്. വിയർത്തു കുളിച്ചിരിക്കുന്നല്ലോ! തലതിരിയുന്നുണ്ടോ? എന്റെ അമ്മോ!”.

കുറുപ്പ് തലയുയർത്തി നോക്കി. നായരുടെ മുഖത്താകെ വിയർപ്പുതുള്ളികൾ മണിമണിയായി പൊടിഞ്ഞിരിക്കുന്നു. ദേഹം കുറേശ്ശെ വിറക്കുന്നുണ്ടോ എന്നു സംശയം.

“എന്താണിതു് മി: നായർ. വല്ല സുഖക്കേടുമുണ്ടോ?” അയാൾ വീഴാതെ പിടിച്ചു പതുക്കെ താങ്ങി ആ കസേരയിൽത്തന്നെ കിടത്തി: “തലതിരിയുന്നുണ്ടോ? കുറച്ചുകിടക്കൂ. എല്ലാം ഉടൻ ഭേദമാകും. ഭാഗീ, ഓടിപ്പോയി ഒരു ഗ്ലാസ് തണുത്തവെള്ളംകൊണ്ടുവരൂ.”

ഭാർഗ്ഗവിയമ്മ ‘പടപട’ എന്ന് ധൃതിയിൽ കോണിയിറങ്ങി.

“മീനു! മീനുവില്ലേ അകത്ത് ആ വിശറിയൊന്നെടുക്കൂ.” കുറുപ്പ് ആജ്ഞാപിച്ചു: ബാലാ. ബാലാ. എവിടെപ്പോയി ആ അസത്ത്. വിളിക്കുമ്പോൾ ഒരിടത്തും കാണില്ല.’’

വെള്ളം കുടിച്ചുതീർന്ന് എണീററിരുന്ന് ഗ്ലാസ് മേശപ്പുറത്ത് വെച്ചപ്പോൾ നായർ കണ്ടതു് വരാന്തയിലേക്കുള്ള വാതില്ക്കൽ

നിന്നുകൊണ്ടു് മീന അയാളുടെ പുസ്തകം മറിച്ചു നോക്കുന്നതാണു്. അവൾ നായരുടെ ഭാവഭേദങ്ങളെ സംശയത്തോടുകൂടി പരിശോധിക്കുന്നുണ്ടെന്നു് അയാൾ അറിഞ്ഞു.

അപ്പോഴും കുറുപ്പു് വീശിക്കൊണ്ടിരുന്നു. "മതി, വളരെ സുഖം തോന്നുന്നുണ്ടു്. ഞാൻ ഇറങ്ങട്ടെ."

''നടന്നു പോകേണ്ട. ഞാൻ ആ പയ്യനെ അയച്ചിട്ടുണ്ടു് ഒരു റിക്ഷകൊണ്ടുവരാൻ. അതു വന്നിട്ടു പോയാൽ മതി.'' ഭാർഗ്ഗവിയമ്മ ഉദ്ഘോഷിച്ചു.

വീട്ടിൽ മടങ്ങി എത്തിയശേഷം ഐ. സി. നായർ അന്നത്തെ സംഭവങ്ങളെക്കുറിച്ചു വളരെനേരം ആലോചിച്ചു. സൂക്ഷ്മമായ ആത്മപരിശോധനക്കുശേഷം അയാൾ ഒരു പരമാർത്ഥം കണ്ടുപിടിച്ചു. അതു് തനിക്കു് മീനുവിനോടു് യഥാർത്ഥമായ പ്രേമം ഉണ്ടായിരുന്നില്ലെന്നും വല്ലതും ഉണ്ടായിരുന്നെങ്കിൽതന്നെ അതു് ഇപ്പോൾ തീരെ മാറിയിരിക്കുന്നു എന്നും ആണു്. ഏതായാലും ഒരു പ്രേമലേഖനം അയക്കാൻവേണ്ട ആരോഗ്യം ഇപ്പോഴത്തെ സ്ഥിതിക്കു് തനിക്കില്ലെന്നു് അയാൾ കണ്ടുപിടിച്ചു.

അടുത്ത തപാലിനുതന്നെ ഒരു പുതിയ ഡൿടരെ അന്വേഷിച്ചു പിടിക്കുവാൻ വക്കീൽ കുറുപ്പിനോടാവശ്യപ്പെട്ടുകൊണ്ടു് അയാൾ ഒരു കത്തു വിട്ടു.



# രോഗി രാമൻനായർ.

"നാണുനായരെ ഒരാപ്പ് ചായ വീത്തു."

കാലിളകിയ ആ ബെഞ്ച് കൈകൊണ്ടു് ഒന്നാട്ടി ഒരു ഭാഗത്തേക്ക് പിടിച്ചു് ആട്ടം നിർത്തി രാമൻ നായർ മനസ്സിരുത്തി അതിന്മേൽ ഉന്തി ഒന്നിരുന്നു.

"കടി?" മേശപ്പുറത്തു് കിടന്നിരുന്ന പഴത്തൊലി വാരിപ്പുറത്തേക്കെറിഞ്ഞു് അവിടെ തളം കെട്ടിനിന്നിരുന്ന ചായത്തടാകത്തേയും അതിൽ മുങ്ങിക്കിടന്നിരുന്ന റൊട്ടിയുടെ പൊട്ടും പൊടികളേയും ഒരു ഇടക്കൽകൊണ്ട് അന്തർദ്ധാനം ചെയ്യിച്ചുകൊണ്ടു് നാണുനായർ ചോദിച്ചു: "പുട്ടും കടലയുമായാലോ?".

"ഒന്നും വേണ്ട. തീരെ സുഖമില്ല." ഒരു ജലദോഷക്കാരനെപ്പോലെ രണ്ടു കുരച്ചു് മേശക്ക് കൈകുത്തി നെററിക്ക് താങ്ങികൊണ്ട് ആയാസം കുനിഞ്ഞിരുന്നു.

"നല്ല കടുപ്പമുള്ളതായിട്ടു് ഒരാപ്പ് ചായ മാത്രം."

"എസൻസ് തന്നെ ആക്കിക്കളയാം." അടുപ്പിന്നടുത്തുപോയി ആ പാചകവിദഗ്ദ്ധൻ സശ്രദ്ധം ചായപ്പണിയിലേർപ്പെട്ടു.

രാമൻ നായർ അകത്ത് പ്രവേശിച്ച ഉടനെത്തന്നെ ഞങ്ങൾ സംസാരം നിർത്തി; ഞാനും എൻെറ സ്നേഹിതൻ മി: ദാമോദരനും. കവിടി പോയിത്തുടങ്ങിയ ഒരു പ്ലെയിററിൽ എൻെറ മുമ്പിൽവെച്ചിരുന്ന പുട്ട് പൊട്ടിച്ചു് അതിലുണ്ടായിരുന്ന ചിരട്ടക്കണങ്ങൾ എണ്ണി എടുക്കുന്നതിൽ ഞാൻ വ്യാപരിച്ചു. സ്നേഹിതൻ കുടിച്ചുകൊണ്ടിരുന്ന ചായ, ഗ്ലാസ് ചുണ്ടത്തുനിന്നു എടുക്കാതെ ഇറക്കി

ക്കായി കഷായംപോലെ കഴിച്ചുകൊണ്ടു ആ ദ്രവത്തെ നോക്കിക്കൊണ്ടുമിരുന്നു.

ഒരു പത്തുവയസ്സുപ്രായം തോന്നിക്കും. അല്പംമെല്ലിച്ച് വിളർത്ത ദേഹം. ഒരു അര ഇഞ്ച് നീളത്തിൽ മുഖത്ത് മുളച്ചുനില്ക്കുന്ന കുറ്റിമീശകളും ഏതാണ്ടും നരച്ചുതുടങ്ങിയിരിക്കുന്നു. തലയിൽ ഒരു ഫ്ലാനൽ തൊപ്പി. ഫ്ലാനൽകൊണ്ടുതന്നെയുള്ള ഒരു ബനിയനും. മുട്ടിറങ്ങിയ ഒരു വലിയ തോർത്തുമുണ്ടും ഉടുത്തിട്ടുണ്ട്.

ആവിയെടുത്ത്കൊണ്ടിരുന്ന ഒരു ഗ്ലാസ് ചുടുചായ രാമൻ നായരുടെ മുമ്പിൽ 'ടപ്പ്' എന്നു വന്നിരുന്നു. ഗ്ലാസ്സെടുത്ത് ചുണ്ടോടടുപ്പിച്ച് രണ്ടു സെക്കണ്ട്നേരം ഊതിയശേഷം ഒരിറക്ക് കഴിച്ചുകൊണ്ടു അയാറം പറഞ്ഞു: "ഒരു പരിപ്പ്വട നോക്കട്ടെ."

ഒരില ചീന്തിയെടുത്ത് തന്റെ മുമ്പിൽ ഇട്ടു് ആ ചില്ലു പൊട്ടിയ അലമാറിതുറന്ന് രണ്ടു വടയെടുത്തുവെച്ചുകൊണ്ടു നാണു നായർ ചോദിച്ചു: "ഒരു മുറുക്കുകൂടി നോക്കണ്ടേ?".

"വേണ്ട. വയററിന് അശേഷം സുഖമില്ല. മുറുക്ക് എന്നുണ്ടാക്കിയതാണ്? വല്ലാതെ പഴക്കമുണ്ടോ?".

"എയ്! ഇന്നലെ ഉണ്ടാക്കിയതു്. മൂപ്പൊക്കെ വല്ലാതെ പാകമായിരിക്കുന്നു എന്നു രാമു മാസ്റ്റർ ഇപ്പോഴാണ് പറഞ്ഞതു്." എന്നുപറഞ്ഞു് നാണു നായർ എന്നെ നോക്കി. വാസ്തവത്തിൽ ടി. ഒ. നാണു നായരുടെ കടയിൽ അങ്ങിനെ ഒരു മുറുക്കുള്ള കഥ തന്നെ ശ്രീ: എം. ആർ. രാമൻ അവർകളായ ഞാൻ അറിഞ്ഞിട്ടില്ല. എന്നാലും ആ ഘട്ടത്തിൽ എന്താണ് പറയേണ്ടതെന്ന് എനിക്കറിയാം: "മുറുക്ക് നല്ല രസികനായിരിക്കുന്നു. മൂപ്പും കൂട്ടും ഒക്കെ ഒന്നാംതരമായിരിക്കുന്നു."

"എന്നാൽ ഒരു മുറുക്ക് നോക്കട്ടെ. അധികം വയ്യ. വയറ് തകരാറിലായിരിക്കുന്നു."

"ഈ വയററിൽ ദീനക്കാരനേതാണ്?" സ്നേഹിതൻ എന്നോടു കടന്നു ചോദിച്ചു.

ഞാൻ ചിരിച്ചുകൊണ്ടു മറുപടി പറഞ്ഞു: "രാമന്നായരോ?—അയാൾ ഒരു പ്രൊഫഷനൽ രോഗിയാണ്."

"പ്രൊഭാഷന—എന്നുവെച്ചാലെന്താണ്?" നാണുനായർ ഞങ്ങളുടെ ഗ്ലാസ്സും പിഞ്ഞാണവുമെടുത്തുനീക്കിക്കൊണ്ടു ചോദിച്ചു.

പ്രൊഫഷനൽ രോഗി—എന്നുവെച്ചാൽ രോഗം ഒരു തൊഴിലാക്കിക്കൊണ്ടുനടക്കുന്നവൻ."

"ഹഹ! ഹഹ!" ഗ്ലാസുകൾ മേശമേൽ തന്നെവെച്ച് കൊണ്ട് നാണുനായർ പൊട്ടിച്ചിരിച്ചു. പിന്നെ മി. ദാമോദരന്റെ നേരെ തിരിഞ്ഞുകൊണ്ടു പറഞ്ഞു: "അതെ, മാസ്റ്ററെ, അയാൾ രോഗം ഒരു തൊഴിലാക്കിയിരിക്കുകയാണ്. മൂന്നു കൊല്ലം മുമ്പെയാണ് അയാൾക്ക് ഒരു ജലദോഷം ബാധിച്ചതു്. ഇതാ, ഇതുപോലെ ഒരു രാവിലെ അയാൾ ഇവിടെ വന്നു. തലയിൽ ഒരു മുണ്ടും കെട്ടി, അതാ, ആ ബെഞ്ചിന്മേൽ തന്നെ വന്നിരുന്നു. അപ്പുണ്ണി മാസ്റ്റർ പറയാറുള്ളതുപോലെ ഇന്ന് ഇളകുന്ന വസ്തുക്കളിൽ പെടുത്തേണ്ടതാണെങ്കിലും ആ ബെഞ്ചിന് അന്ന് യാതൊരു ആട്ടവുമുണ്ടായിരുന്നില്ല. ദാമോദരൻ മാസ്റ്റർ കേൾക്കണം. ഇതൊരു രസമുള്ള വർത്തമാനമാണ്."

അങ്ങിനെ നാണുനായർ ആ വർത്തമാനം ആരംഭിച്ചു. ഞാൻ ഞങ്ങളുടെ റെസ്റ്റോറണ്ട് മാനേജരെ എങ്ങിനെയാണ് വായനക്കാർക്ക് പരിചയപ്പെടുത്തേണ്ടതു്? ആ രസികശിരോമണിയായ നാണുനായരെ അറിയാത്തവരായി അയൽവക്കങ്ങളിലൊന്നും ഒരൊററകുട്ടിയെ തപ്പിനോക്കിയാൽ കിട്ടുകയില്ല. ഒരു ദിവസം രാവിലെ നിങ്ങൾ അവിടെ ചായ കുടിക്കുവാൻ പോവുകയാണെന്നു കരുതുക. ആ ഉയരം കുറഞ്ഞ എറായത്ത് കൂടി നൂണ്ട് അകത്ത് കട

ന്നു് നിങ്ങൾ ആ കാലിളകിയ ബെഞ്ചുകളിൽ ഒന്നിൽ ഇരുന്നു നോക്കിയാൽ കാണുന്നതു് മുട്ടുകുത്തിക്കിടന്നു് അടുപ്പിലെ തീ ഊതിപ്പിടിപ്പിക്കുന്ന ഒരു തടിയൻ നായരെയാണു്. നിങ്ങൾ "ഒരാപ്പ്" എന്നൊരു മന്ത്രം ജപിച്ചാൽ ഉടൻ ടി. യാൻ എഴുന്നേററു് "ഇരിക്കിൻ. ഇതാ ആയപ്പോയി.'' എന്നൊരു പ്രതിമന്ത്രം ഉച്ചരിക്കും. അപ്പോൾ ആ തടിയൻ നായരെ നിങ്ങൾക്കു നല്ലപോലെ ഒന്നു നോക്കാം. ഉന്തിനില്ക്കുന്ന ചെവികൾ രണ്ടിലും കറുത്തരോമങ്ങൾ കഴുത്തിൽ ഒരു മുക്കുചെയിൻ. മുട്ടുമറയാത്ത ഒരു മുഷിഞ്ഞ കരിപിടിച്ച തോർത്തുമുണ്ടു്. സാമാന്യം വെളുത്തുതടിച്ചദേഹം. ഇതാണു് നിങ്ങളുടെ റെസ്റ്റോറണ്ടു് മാനേജർ!.

ഗ്ലാസ്സുകൾ ആ ചെമ്പുപാത്രത്തിലിട്ടുകഴുകിക്കൊണ്ടു് നാണനായർ പറഞ്ഞു: "രാമൻനായരുടെ ഭാവം കണ്ടപ്പോൾ ഞാൻ ചോദിച്ചു: 'എന്താരാമൻനായരെ കുറച്ചു് സുഖമില്ലെന്നു തോന്നുന്നു?' ഒരു വല്ലാത്തനോട്ടത്തിൽ എന്റെ മുഖത്തേക്കു് കുറെനേരം നോക്കിനിന്നശേഷം അയാൾ പറഞ്ഞു: "നാണുനായരെ തെക്കേതിലെ കുട്ടപ്പൻ ക്ഷയംകൊണ്ടാണു് മരിച്ചതെന്നു നിങ്ങൾക്കറിയില്ലേ? അഞ്ചാറുമാസമായി എനിക്കു അതിന്റെ കുറെശ്ശെ ഉപദ്രവങ്ങൾ ഉണ്ടോ എന്നു് സംശയം തുടങ്ങീട്ടു്. രണ്ടുദിവസമായി കുറെശ്ശെ കുരയും കണ്ടുതുടങ്ങി."

"ഏതൊ ഒരു വർത്തമാനക്കടലാസ്സിൽ ഒരു പരസ്യത്തിൽ ക്ഷയരോഗത്തിന്റെ ലക്ഷണങ്ങൾ വായിച്ചതുമുതൽക്കാണു് മൂപ്പർ തനിക്കും ക്ഷയരോഗമുണ്ടോ എന്നുസംശയിക്കാൻ തുടങ്ങിയതു്. തന്റെ ശ്വാസകോശങ്ങൾക്കു് പഴുപ്പു് ബാധിച്ചു് വരുന്നുണ്ടെന്നും, ദേഹം ദിവസംപ്രതി ചോരയില്ലാതെ വിളർത്തു് ക്ഷീണിച്ചു് വരുന്നുണ്ടെന്നും കൈകാലുകൾക്കു് കലശലായ കഴപ്പും തളർച്ചയുമുണ്ടെന്നും ഒക്കെ മൂപ്പർ വിചാരിച്ചു് തുടങ്ങി. അങ്ങിനെ ഇരിക്കുമ്പോഴാണു് ഈ ജലദോഷച്ചുമ തുടങ്ങിയതു്. രാത്രിമുഴുവൻ ഉറക്കമിളച്ചിരുന്നു് മൂപ്പർ ക്ഷയരോഗക്കാരെക്കുറിച്ചു് പഠിക്കുവാൻ തുടങ്ങി. സ്വൈരമില്ലാ

തായിത്തുടങ്ങിയപ്പോൾ പാറക്കുട്ടിയമ്മ—ചങ്ങാതിയുടെ ഭാര്യ—കുറെ കുരുമുളക് കഷായം അകത്തായാൽ ഒരുമാതിരിപ്പില്ലാ ക്ഷയരോഗമൊക്കെമാറുമെന്നു നേരമ്പോക്കായി പറഞ്ഞുനോക്കി. എന്നാൽ കാരണവർ അതു പാറക്കുട്ടി വിചാരിക്കുന്നതുപോലെ വെറും ജലദോഷമല്ലെന്നും ക്ഷയരോഗമാണെന്നും വാദിച്ചപ്പോൾ ആ അമ്മക്ക് അതു് വിശ്വാസം വന്നില്ല. തെളിവിനായി തന്റെ ശ്വാസകോശങ്ങളുടെ വേദനയേയും താൻ ഉറക്കത്തിൽ വായപൊളിച്ചു് കിടക്കാറുള്ളതിനേയും തന്റെ തുപ്പലിൽ 'ഗ്ലോബ്യൂൾ' എന്നോമറ്റോപറയുന്ന എന്തോ ഒന്നു ഉള്ളതിനേയും പറ്റി ഒക്കെ അയാൾ വിവരിച്ചുകൊടുത്തു.

ക്ഷയരോഗം വിടാതെ പിടികൂടിയതുള്ള വട്ടമാണെന്നു കണ്ടപ്പോൾ പാറക്കുട്ടി അമ്മ മണ്ണാൻ അയ്യപ്പനു ഒരാളെ അയച്ചു. മണ്ണാൻ ദീനത്തിന്റെ സ്വഭാവമൊക്കെ കേട്ടു്, നാഴി വെള്ളം വെച്ചു് ആററിക്കുറുക്കി ഉഴക്കാഴക്കാക്കി ശക്കര മേമ്പൊടി ചേർത്തു് രണ്ടുനേരവും കഴിക്കുവാനെന്നു പറഞ്ഞു് ഒരു കഷായത്തിന്നു കുറിച്ചു കൊടുത്തു. വൈദ്യൻ പോയിക്കഴിഞ്ഞപ്പോൾ ആ കൊള്ളരുതാത്തവനെ ആളയച്ചു വരുത്തിയതിനു് രാമൻനായർ പാറക്കുട്ടി അമ്മയുടെ നേരെ കയർത്തുചെന്നു. അയാൾക്കു് ആയുർവ്വേദം തന്നെ അറിഞ്ഞുകൂടെന്നും ക്ഷയരോഗത്തിന്നു് ചികത്സിക്കാൻ അയാൾ ഒരിക്കലും പോരെന്നും ഒക്കെ അയാൾ വാദിച്ചു തെളിയിച്ചു. ഒടുവിൽ നാലുദിവസത്തിനകത്തു് രാമൻനായർ മണ്ണാനെ വൈദ്യം പഠിപ്പിക്കാൻ തുടങ്ങിയപ്പോഴാണു് ആ ചികത്സ അവസാനിച്ചതു്.

ഗോവിന്ദൻ വൈദ്യർക്കു് മൂപ്പർ തന്നെയാണു് ഒടുവിൽ ഒരു വല്ലുകം കൊടുത്തു് ആളെ അയച്ചതു്. കുറ ദിവസംതോറും കൂടിക്കൂടി വന്നു. ശ്വാസകോശങ്ങൾക്കു് പഴുപ്പു് പുറത്തനെയാണു് വരുന്നതെങ്കിലും ചോരയും കഫക്കട്ടയും ധാരാളമായി തുപ്പിത്തുടങ്ങിയിട്ടില്ലെന്നു മാത്രമേ ഒരാശ്വാസമുള്ളു. അടുത്തുതന്നെ താൻ ചോര തുപ്പിത്തുടങ്ങുമെന്നും രോഗി പ്രതീക്ഷിച്ചു. വൈദ്യൻ വ

ന്നപ്പോഠം തൊടിയിൽ നടന്നിരുന്ന രോഗിയെ ഭാര്യ ആളയച്ചു വരുത്തി. രോഗി വൈദ്യനെ ക്ഷയരോഗലക്ഷണങ്ങഠം ഓരോ ന്നോരോന്നായി പഠിപ്പിക്കുവാൻ തുടങ്ങിയപ്പോഴാണ് കാര്യമൊക്കെ തകരാറിലായതു്. വൈദ്യൻ അതു് ക്ഷയരോഗമല്ലെന്നും രാമൻനായർ അതു് ലക്ഷണയുക്തമായ ഒന്നാംതരം ക്ഷയരോഗമാണെന്നും. ഒടുവിൽ രോഗി അയാളുടെ ആയുർവ്വേദ പരിജ്ഞാനത്തെ തന്നെ പരിശോധിക്കാൻ പുറപ്പെട്ടപ്പോഠം വൈദ്യൻ അയാളുടെ പാട്ടിന പോയി.........

എന്താണ് മാസ്റ്റർ നോക്കുന്നതു്? തീ വേണം അല്ലെ, തരാം." ദാമോദരൻ പോക്കററിൽ നിന്നു് ബീഡിയെടുത്ത് അടുപ്പിലേക്ക് ആശയോടെ നോക്കുന്നതുകണ്ടു് നാണനായർ ചോദിച്ചു. അയാഠം അടുപ്പിൽ നീറിക്കൊണ്ടിരുന്ന ഒരു ചുള്ളി എടുത്തു് കൊണ്ടുവന്നു് പൊന്തിച്ചു പിടിച്ചു കൊടുത്തു. അല്പം ഒന്നു കുനിഞ്ഞു് ദാമോദരൻ തന്റെ ചുണ്ടത്തിരിക്കുന്ന ബീഡി കൊളുത്തി. ഞാനും എന്റെ കീശയുടെ അഗാധതയിൽ കയ്യിട്ടു തപ്പി ഒരു ബീഡിതുണ്ടത്തെ പുറത്തു കൊണ്ടുവന്നു.

"ഇപ്പോഴും ക്ഷയരോഗം മാറീട്ടില്ല, അല്ലേ?" ദാമോദരൻ മാസ്ററർ പുക വിട്ടു കൊണ്ടു ചോദിച്ചു.

"ഓ. ക്ഷയരോഗമൊക്കെ മാറി. പിന്നെ എന്തെല്ലാം രോഗങ്ങഠം വരുകയും പോവുകയും ചെയ്തു." ഞാൻ പറഞ്ഞു.

നാണനായർ ചിരിച്ചുകൊണ്ടു തുടന്നു: "മാസ്ററരെ, ഞാൻ പറഞ്ഞാൽ നിങ്ങഠംക്ക് വിശ്വാസം വരില്ല. മൂപ്പരുടെ കൂട്ടങ്ങഠം ഓരോന്നു് അതുക്ക് രസമാണ്. ഈ വൈദ്യ ലോകത്തെ തന്നെ അടച്ച് വിശ്വാസമില്ലാതാക്കിക്കുകയാണ്. രാമൻ നായർ തന്നെ, ഒരു അഷ്ടാംഗഹൃദയം വാങ്ങി ഇപ്പോഠം രോഗലക്ഷണങ്ങളും ചികിത്സയും ഒക്കെ പഠിക്കുകയാണ്. അതിൽ പറയുന്ന സകല രോഗങ്ങളും എല്ലാ ലക്ഷണങ്ങളോടും കൂടി ഒരുമിച്ചു കൂടിയ ഒരസാധാര

ന്ന ദേഹമാണ് താൻ എന്ന് മൂപ്പർ അഭിമാനപുരസ്സരം പലപ്പോഴും പറയാറുണ്ട്. ഇതിൽ ഏതെങ്കിലും ഒരു രോഗം തന്നെ ഏതാനും ലക്ഷണങ്ങളോടുകൂടിക്കണ്ടു പലരും അതു മരണഹേതുകമായിട്ടുള്ളതുകൊണ്ട് താൻ ഏതു വിധവും മരിക്കാതെ നിവൃത്തിയില്ലെന്നുള്ള സങ്കടകരമായ വാർത്ത മൂപ്പർ എന്നോട് ഒരിക്കൽ പറഞ്ഞിട്ടുണ്ട്." നാണുനായർ കുറെ നേരം പൊട്ടിച്ചിരിച്ചു.

"ങ്ങ്. ആ ക്ഷയരോഗത്തിന്റെ കഥ പിന്നെപ്പറഞ്ഞില്ലല്ലോ. ക്ഷയരോഗികൾ ആട്ടിൻപാലും മധുരനാരങ്ങയുമാണ് ധാരാളമായി കഴിക്കേണ്ടതെന്നും മദനപ്പിള്ളി എന്നു പറയുന്ന സ്ഥലത്ത് അങ്ങിനെ ചെയ്തിട്ടാണ് ക്ഷയരോഗികൾ മരിക്കാൻ താമസിക്കുന്നതെന്നും അയാൾ പാറുകുട്ടിക്ക് വിവരിച്ച് പറഞ്ഞു കൊടുത്തു. അവൾക്ക് വിശ്വാസം വരുന്നില്ലെന്നു കണ്ടപ്പോൾ അയാൾ മദിരാശി സംസ്ഥാനത്തിന്റെ ഭൂപടമെടുത്ത് നിവർത്തി അതിൽ മദനപ്പിള്ളി സ്ഥിതിചെയ്യുന്ന സ്ഥലം കാണിച്ചു കൊടുത്ത്, കരയിലെ ചൂടു പിടിച്ച വായു മേല്പോട്ടു പൊങ്ങുമ്പോൾ കടലിലെ തണുത്ത വായു അങ്ങോട്ടു വീശുന്നു എന്നോ മറ്റോ താൻ താണ ക്ലാസിൽ പഠിച്ച ചില കാര്യങ്ങൾ എടുത്തുദ്ധരിക്കുകകൂടിചെയ്ത് തന്റെ വാദം സമർത്ഥിച്ചു."

"പക്ഷേ മധുരനാരങ്ങയും മുന്തിരിങ്ങയും ആട്ടിൻപാലും ഒക്കെ വീട്ടിൽ ധാരാളമായി വന്നപ്പോഴാണ് ക്ഷയരോഗം വളരെ നല്ലതാണെന്ന കാര്യം കുട്ടപ്പൻ കണ്ടുപിടിച്ചത്. മകൻ കൂടി ഒരു ക്ഷയരോഗിയാവുന്ന കാര്യത്തിൽ അമ്മ വിസമ്മതമൊന്നും പ്രദർശിപ്പിച്ചില്ലെങ്കിലും പുത്രവത്സലനായ പിതാവ് അതിനു സമ്മതിച്ചില്ല. അച്ഛൻ തന്റെ ക്ഷയരോഗം സമ്മതിച്ചു തരാത്ത പക്ഷം താൻ രാത്രി മുഴുവൻ ഉറങ്ങാതെയിരുന്ന് കരക്കുവാൻ തീരുമാനിച്ചിരിക്കുന്നു എന്നു കൂടി അവൻ ഉറന്നു പ്രഖ്യാപിച്ചു. ഒടുവിൽ പാറുകുട്ടിയമ്മ മകനു വേണ്ടി ഇടപെട്ടു. 'അവന് ക്ഷയരോഗമില്ലെന്നും അതു് വെറും കളവാണെ'ന്നും രാമൻ നായർ തീർത്തു പറഞ്ഞു. പാറുകുട്ടി അമ്മ മകന്റെ വക്കാലത്ത് പിടിച്ചു 'അവന്റെ ക്ഷയ

രോഗത്തിനും കൂടി ഒരു അംഗീകരണം നല്കിയേക്കു. എന്നാൽ പിന്നെ കഴപ്പമില്ലല്ലോ. നിങ്ങൾക്ക് രണ്ടു പേൎക്കും പിന്നെ ഇവിടെ ക്ഷയരോഗികളായി അങ്ങിനെ സുഖമായിക്കൂടാം' എന്നു വാദിച്ചു നോക്കി. 'താൻ മരിച്ചാലും അതു സമ്മതിക്കുകയില്ലെന്നും, അങ്ങിനെ വരികയാണെങ്കിൽ തന്റെ ക്ഷയ രോഗം നിൎത്തി എന്നേ വരൂ' എന്നു കൂടി അയാൾ ഭാൎയ്യയെ ഭീഷണിപ്പെടുത്തി.''

ഞങ്ങൾ മൂന്നു പേരും വളരെ നേരം പൊട്ടിച്ചിരിച്ചു.

"ഒടുവിൽ ആ ക്ഷയ രോഗം എങ്ങിനെ മാറി?'' ദാമോദരൻ നായർ ചോദിച്ചു.

നാണു നായർ ചിരിച്ചു: "മാസ്റ്ററെ, തന്റെ ക്ഷയ രോഗം ഉപേക്ഷിച്ചാലല്ലാതെ മകൻ ഒഴിക്കുകയില്ലെന്നു തീൎച്ചപ്പെട്ടപ്പോൾ, 'ഓരാൾ നിൎത്തിയാൽ മറ്റെയാളും നിൎത്താ,മെന്ന വ്യവസ്ഥയിന്മേൽ രണ്ടു പേരും അതു് ഒരുമിച്ചു നിൎത്തി. തന്റേതു് പരിപൂൎണ്ണമായ ക്ഷയരോഗമാണെന്നും മരുന്നുകൾ നിൎത്തിയതു കൊണ്ടു് തന്റെ മരണം നിശ്ചയമാണെന്നും അയാൾ കൂടെക്കൂടെ പാറുകുട്ടിയോടു സങ്കടസ്വരത്തിൽ പറഞ്ഞു. പാവം! അവൾ എന്തു ചെയ്യും? സാധ്വി! അവൾക്കു് മകനേയും ഭൎത്താവിനേയും ഉപേക്ഷിക്കാൻ കഴിയുമോ? രണ്ടു പേരും അവൾക്കു് ഒരുപോലെ കാൎയ്യമല്ലേ? അച്ഛനെ ക്ഷയരോഗിയായിരിക്കാൻ ആ ദുസ്സാമൎത്ഥ്യക്കാരനായ കുട്ടി സമ്മതിക്കുകയില്ലെങ്കിലെന്തുചെയ്യും?"

"ക്ഷയ രോഗം മാറിയപ്പോൾ കാസശ്വാസത്തിന്റെ ഉപദ്രവം തുടങ്ങി.'' ഞാൻ പറഞ്ഞു.

"അതെ. അതെ." നാണു നായർ പറഞ്ഞു: "തനിക്കു് യഥാൎത്ഥത്തിൽ ക്ഷയരോഗമല്ല കാസശ്വാസമാണു് ഉണ്ടായിരുന്നതെന്നു് അയാൾ ഉടനെ കണ്ടു പിടിച്ചു. കാസത്തിന്റെ പുറപ്പാടിനെയാണു് താൻ ക്ഷയരോഗമാണെന്നു് തെറ്റിദ്ധരിച്ചതു് എന്നു്

അയാളും പറഞ്ഞു കേട്ടപ്പോഴാം സകലൎക്കും ബോധ്യമായി. അതു് അയാളുടെ വിവരക്കേടുകൊണ്ടല്ല. സാക്ഷാൽ വാഗ്ഭടൻ തന്നെ യായാലും ആ അബദ്ധം പററിപ്പോകും.......”

“ഒരാപ്പ് വീത്തു, നാണു നായരെ” കള്ളിമുണ്ടുടുത്തു് ബനിയ നിട്ട ഒരു തടിയൻ മാപ്പിള അകത്തു കടന്നു.

നാണു നായർ ചായ നിൎമ്മാണത്തിൽ ബദ്ധശ്രദ്ധനായി. അ യാളുടെ നേരമ്പോക്കു നിറഞ്ഞ സംഭാഷണം കുറേക്കൂടി കേൾക്ക വാനുള്ള കൊതിയോടുകൂടി ദാമോദരൻ മാസ്ററർ അവിടെത്തന്നെ യിരുന്നു.

പക്ഷേ ചായ തയ്യാറാക്കിക്കൊടുത്ത ശേഷം അയാളം വൎത്ത മാനം ഇങ്ങനെ അവസാനിപ്പിക്കുകയാണു് ചെയ്തതു്: “മാസ്ററരെ, രാമൻനായർ വല്ലാത്ത ഒരു ‘ടൈപ്പാ’ണു്. ആദ്യം ക്ഷയരോഗം. പിന്നെ കാസശ്വാസം. പിന്നെ ഭയങ്കര ഹൃദ്രോഗം. പിന്നെ തനി ഗുന്മൻ. പിന്നെയുണ്ടായി മൂലക്കുരു. അയ്യോ എന്തെല്ലാം ദീനങ്ങളാം നോട്ടം നോക്കി അയാളാം ഈ കാലത്തിനിടക്കു്. പനി. തലവേദന. വാതം. പിത്തം. കഫം. കോപം. ദുഃഖം. തീക്ഷ്ണം. അത്യുഷ്ണം...........അല്ലാ മാസ്ററൎക്കു് പുറപ്പെടാറായില്ലേ. വെയിൽ മൂട്ട പിടിച്ചു തുടങ്ങിയല്ലോ.”

ഞങ്ങളാം എഴുന്നേററു.

“വല്ലാത്ത ഒരു ടൈപ്പുതന്നെ.” പുറത്തു കടന്നു് കുട നിവൎത്തിക്കൊണ്ടു മി. ദാമോദരൻ പറഞ്ഞു.



# ഒരു പാഠം



പച്ച ബ്ലൌസർകൊണ്ടുള്ള പുതിയ കുപ്പായവും നീലനിറത്തിലുള്ള മുറിയൻ കാലുറയും ധരിച്ച് സ്കൂളിലേക്ക് പുറപ്പെട്ടപ്പോൾ രാമൻകുട്ടിക്ക് പരിശോധനക്കു വരുന്ന ഡെപ്യൂട്ടി ഇൻസ്പെക്ടരുടെ ഗൌരവമുണ്ടായിരുന്നു. ഗോപാലൻ തന്റെ പുതിയ മഞ്ഞക്കുപ്പായത്തിൽ ചാടി ആദ്യമായി സ്കൂളിലേക്കു ഓടിവന്നദിവസം എത്രപേർ അവനെ ആ പുതിയ ഷർട്ടിന്റെപേരിൽ അഭിനന്ദിക്കുവാനുണ്ടായി. ദേവുവും യശോദയും ഒക്കെ ആ കുപ്പായശീല കൈകൊണ്ടു പിടിച്ചുനോക്കി 'ഒന്നാംതരം' എന്നു തലകുലുക്കി സമ്മതിച്ചില്ലേ? എന്നാൽ അതിനൊന്നുംതന്നെ തന്റെ കുപ്പായശ്ശീലയുടെ പിന്നിൽ നടക്കുവാൻപോലും വേണ്ട അന്തസ്സോ യോഗ്യതയോ ഉണ്ടായിരുന്നില്ലെന്നുള്ള കാര്യം വാസ്തവമാണ്. പോരെങ്കിൽ ഈ നീലക്കാലുറ തനിക്ക് കൂടുതലായി ഉള്ളതുമല്ലേ? എന്നാൽ ഒരു കാര്യം താൻ ചെയ്യുവാൻ തീർച്ചയാക്കീട്ടുണ്ട്. അതും ഇവിടെ പറഞ്ഞേക്കാം. നീലാണ്ടനേയും കുഞ്ഞിക്കിരനേയും കാളുവിനേയും ഒന്നും അവൻ തന്റെ പച്ചക്കുപ്പായം തൊട്ടുനോക്കുവാൻ സമ്മതിക്കുകയില്ല. തീർച്ച. നീലാണ്ടൻ ആ ചായപ്പെൻസിൽ തരാമെന്നു പറഞ്ഞാലോ? അവന്റെ വീട്ടിൽ ഒരു കീരിക്കുട്ടിയുണ്ടു്. അതുകൂടി തരികയാണെങ്കിൽ പക്ഷെ ആലോചിക്കാം. യശോദയും ഗോപിയുമാണ് വരുന്നതെങ്കിൽ താൻ ഷർട്ടുതൊടുവാൻ അനുവദിക്കണമോ? വാസ്തവത്തിൽ ഗോപി ഒരിക്കൽ തനിക്ക് കോട്ടിക്കായ തരാത്തവനാണ്. എന്നാലും പാവമാണ്.

അങ്ങിനെ താൻ ക്ലാസിലെ കണ്ണിലുണ്ണിയായി വാഴുന്ന ആ രംഗം സ്വപ്നം കണ്ടുകൊണ്ടാണ് രാമൻകുട്ടി സ്കൂളിലെത്തിയതു്. രാമൻ

കുട്ടിയെക്കണ്ടപ്പോൾ 'ഗയിററി'ലേക്ക് ഓടിവന്ന നീലാണ്ടകുഞ്ഞിക്കീരന്മാർ, തള്ളവിരലിലെ നഖം കടിക്കുക, കൈപ്പുറത്തിന്മേലെ ചൊറിമാന്തിപൊട്ടിക്കുക എന്നിവ ചെയ്തുകൊണ്ട് ക്ലാസിൽ പുതുതായിവന്നുചേർന്ന ശ്രീധരനെപ്പററി അറിവുകൊടുത്തു. എന്നാൽ അവരാരുംതന്നെ തന്റെ പുതിയ ഉടുപ്പിൽ ശ്രദ്ധിക്കുകയോ, അത്ഭുതപ്പെടുകയോ, അതു തൊട്ടുനോക്കുവാൻ സ്നേഹംഭാവിച്ചു അടുത്തുകൂടുകയോ ചെയ്തില്ല. വാസ്തവത്തിൽ അപ്പോൾ അവർ അതു തൊട്ടുനോക്കുവാൻ വരികയാണെങ്കിൽ അവരെ അതിന്നസമ്മതിക്കണമെന്നാണ് രാമൻകുട്ടി വിചാരിച്ചിരുന്നതു്. ആദ്യം അങ്ങിനെയൊക്കെ വെറുതെ വിചാരിച്ചിതല്ലേ?

രാമൻകുട്ടി ഒന്നുംമിണ്ടാതെ നേരേക്ലാസിലേക്ക് നടന്നു. പിന്നാലെ ചൊറിയൻ കുഞ്ഞിക്കിരനും, നഖം കടിയൻ നീലാണ്ടനും. മുഹമ്മദും അടുത്തക്ലാസിൽനിന്നു് ഓടിവന്നു. അവിടെ ക്ലാസിൽ വളരെയധികം കുട്ടികൾ ചുററുംകൂടീട്ടുണ്ടു്. നടുക്ക് എല്ലാവൎക്കും അഭിമുഖമായി ഒരു തടിയൻ കൊച്ചു'ഗാമ'യുമിരിക്കുന്നുണ്ടു്. രാമൻകുട്ടി അവന്റെ കുപ്പായവും കാലുറയും എങ്ങിനെയിരിക്കുന്നു എന്നാണ് ആദ്യംനോക്കിയതു്. ഹായ്! എന്തുചൊങ്കൽ! കടുംചുവപ്പുനിറത്തിലുള്ള ആ കണ്ണഞ്ചിക്കുന്ന സില്ക്കുകുപ്പായവും, കറുത്ത് കമനീയമായ വടിവൊത്ത ട്രൌസറും. മാത്രമോ? മീതെയിട്ടിരിക്കുന്ന തവിട്ടുനിറത്തിലുള്ള ആ കുഞ്ഞിക്കോട്ടോ? എന്തുകൌതുകം! കോട്ടിന്റെ കീശയിൽ ഒരു ടവ്വൽകണ്ടുവോ? വക്കിന്ന ചിത്രപ്പണികളുള്ള ആ വെളുത്തടവ്വൽ മടക്കിവെച്ചിരിക്കുന്നതു് എന്തുചേല്! അപ്പുറത്തും ഒരുകീശയോ? എന്താണതു്? ഫൌണ്ടൻപെന്നോ?

രാമൻകുട്ടിക്ക് അവിടെനിന്നു കണ്ണുപറിക്കുവാൻ തോന്നിയില്ല. കോട്ടിന്നു എല്ലാതുളകളിലും വെവ്വേറെകുടുക്കുകളുണ്ടെങ്കിലും ഒന്നുമാത്രമേ ഇട്ടിട്ടുള്ളു. ഒരുതുളയിൽ ഒരു പനിനീർപ്പൂവെച്ചിരിക്കുന്നതു് എന്തുചന്തം!

റങ്ങി. പുറത്തിറങ്ങിയ ഉടനെത്തന്നെ ആ വഴിയിൽ നല്ലപോലെ ഒന്നു ചുററിഎറിഞ്ഞു തിരിച്ചു. 'ഹും' എന്നുമൂളിത്തിരിയുന്ന പമ്പരത്തെ ചരടിട്ടുപിടിച്ചുമേല്പോട്ടെറിഞ്ഞു് ഉള്ളംകയ്യിൽവീഴിച്ചു തിരിച്ചു സംതൃപ്തനായി. പമ്പരം ഒരിക്കൽക്കൂടിചുററി ചുരുട്ടിപ്പിടിച്ചു് എങ്ങോട്ടാണു് ഇനിയാത്രവേണ്ടതു് എന്നു് അവൻ ആലോചിച്ചു. നീലാണ്ടന്റെ വീട്ടിൽപോയാൽ ചാണകംതേച്ചുമിനുക്കിയ അവന്റെ മുററത്തു് പമ്പരമെറിയാൻ നല്ലലാക്കാണെന്നു് കരുതി അവൻ അങ്ങോട്ടു തിരിച്ചു. പോകുന്നവഴിക്കാണു് അവൻ മാറിപ്പോയ ഡോക്ടരുടെ ഒഴിഞ്ഞുകിടന്നിരുന്ന വീട്ടിൽ പുതിയചിലആളുകൾ താമസംതുടങ്ങി എന്നവിവരം അറിഞ്ഞതു്. ഒരു ഉയർന്നപട്ടാളഉദ്യോഗസ്ഥൻ ഒരു കമ്പനിപടയാളികളെ പരിശോധിക്കുന്ന ഗൌരവത്തിൽ അവൻ അവിടെനിന്നു് മുററത്തും പൂമുഖത്തും കാണുന്നആളുകളെയൊക്കെ സനിഷ്കർഷം പരിശോധിച്ചു. അങ്ങിനെ പുതിയചിലർ ആ വീട്ടിൽ താമസം തുടങ്ങിയകഥതന്നെ ആ 'പ്രമാണിയുടെ' അറിവിൽ ആദ്യമായിട്ടല്ലേ പെടുന്നതു്? മുററത്തുനില്ക്കുന്ന ആ പിത്തക്കുട്ടി ശ്രീധരനാണെന്നു് രാമൻകുട്ടിക്കു് ഉടനെ മനസ്സിലായി. വാസ്തവം തുറന്നുപറയുകയാണെങ്കിൽ രാമൻകുട്ടിക്കു് ആ സാധുവിനോടു് വ്യക്തിപരമായി യാതൊരു വിദ്വേഷവുമുണ്ടായിരുന്നില്ല. അന്നുതന്നെ വേണമെന്നുണ്ടായിരുന്നുവോ ആ ഭാഗ്യദോഷിക്കു് സ്കൂളിൽവന്നുചേരുക എന്നുമാത്രമേ അയാൾക്കു് ചോദിക്കുള്ളു. ഏതായാലും അയാൾ ശ്രീധരനെ കൈകൊണ്ടുമാടിവിളിച്ചു. ആദ്യം കുറെ സംശയിച്ചുനിന്നുവെങ്കിലും ഒടുവിൽ ആളെമനസ്സിലായപ്പോൾ ശ്രീധരൻ അടുത്തേക്കുവന്നു.

ശ്രീധരൻ അടുത്തെത്തിയപ്പോൾ രാമൻകുട്ടി പമ്പരം ഒന്നുക്കിൽ എറിഞ്ഞുതിരിച്ചു് ചരടിട്ടു് മേല്പോട്ടു് എടുത്തു് ഉള്ളംകയ്യിൽ നിർത്തിത്തിരിച്ചു. എന്നാൽ ഇതിലുള്ള തന്റെ വൈദഗ്ദ്ധ്യം താൻ തീരെകാര്യമായെടുത്തിട്ടില്ലെന്ന ഭാവത്തിൽ ഒരലക്ഷ്യതയോടുകൂടിയാണു് അങ്ങിനെ ചെയ്തതു്.

"നിങ്ങളുടെ പേരെന്താണ്?" വേലിയുടെ അപ്പുറത്തുനിന്നു കൊണ്ട് ശ്രീധരൻ തന്റെ പുതിയ കൂട്ടുകാരനോടു ചോദിച്ചു.

രാമൻകുട്ടിക്ക് ഈ ഉടക്കം തീരെ പിടിച്ചില്ല. തന്റെ പേരുകൂടി അറിയുകയില്ലെന്നല്ലേ വരുന്നത്?

"എന്റെ പേർ രാമൻകുട്ടി എന്നാണ്. സ്കൂളിൽ എല്ലാവർക്കും എന്നെ അറിയാം" അയാൾ പറഞ്ഞു.

"നമ്മുടെ ഇംഗ്ലീഷ് ടീച്ചറുടെ പേരെന്താണ്?"

"ആ കോങ്കണ്ണൻ മാസ്റ്ററോ? അയാളുടെ പേര് കുഞ്ഞിക്കണ്ണൻ നമ്പ്യാരെന്നാണ്. കാർക്കോടകൻ മാസ്റ്റർ എന്നാണ് ഞങ്ങൾ അയാളെ വിളിക്കാറ്. അയാളുടെ ചൂരൽവടി അടുത്തുതന്നെ നടക്കാനുള്ള ലക്ഷണങ്ങൾ കാണുന്നുണ്ട്". അത്ര പെട്ടെന്ന് രഹസ്യമായി നടന്നുവരുന്ന ആ ഗൂഢാലോചനയുടെ വർത്തമാനം പുറത്തിടുന്നത് ബുദ്ധിപൂർവ്വമല്ലെന്നു തോന്നി അവൻ നിർത്തി.

"നമ്മുടെ ക്ലാസിൽ സാധാരണയായി ആരാണ് ഒന്നാമനാകാറ്".

"അത് ആ ചൊറിയൻ ഗോപാലനാണ്. പ്രകൃതിപാഠത്തിലും കണക്കിലും നമ്മുടെ 'വൈക്കോൽത്തുറു' വായിരിക്കും. ആ കേളുവില്ലേ, അവനാണ് വൈക്കോൽത്തുറു. ചിത്രമെഴുത്തിൽ 'പഷ്ടാമൻ' ഞാൻതന്നെ".

എന്നാൽ പരമാർത്ഥത്തിൽ തന്റെ ശരിയായ യോഗ്യത കിടക്കുന്നത് ചിത്രമെഴുത്തിലല്ല. അതു കായികമത്സരങ്ങളിലാണെന്നുള്ള വാസ്തവവും ഈ ഘട്ടത്തിൽതന്നെ പ്രസ്താവിച്ചുകൊള്ളട്ടെ എന്നുവെച്ചു രാമൻകുട്ടി ഇങ്ങനെ തുടർന്നു: "നിങ്ങളുടെ സ്കൂളിൽ ദൂരംചാട്ടവും ഉയരംചാട്ടവും നൂറുവാരഓട്ടവും ഒക്കെയില്ലേ?"

"വാൎഷികോത്സവമടുക്കുമ്പോൾ ഞങ്ങളുടെ സ്കൂളിൽ എന്തൊക്കെ മത്സരങ്ങളാണെന്നോ? ചാട്ടവും ഓട്ടവും ഒക്കെയുണ്ടു്. 'വോളിബാളും' 'ഫുട്ബാളും' ഒക്കെ 'മാച്ച്'ഉണ്ടു്".

ഈ ഒടുവിൽപറഞ്ഞ രണ്ടുമൂന്നുസാധനങ്ങൾ എന്താണെന്നു് രാമൻകുട്ടിക്കു മനസ്സിലായില്ല. അങ്ങിനെയൊന്നും അവൻ എവിടേയും കേട്ടിട്ടില്ല.

"നിങ്ങളാണോ അതിലൊക്കെ ഒന്നാമനാവുക?" രാമൻകുട്ടി ചോദിച്ചു.

"ഞാനോ?" ശ്രീധരൻ അത്ഭുതത്തോടുകൂടി ചോദിച്ചു: "അതു് 'ഹൈസ്കൂള്'ല്ലേ. വലിയവലിയ കുട്ടികളൊക്കെ കളിക്കാൻവരുന്നതല്ലേ?"

എന്നാൽ ഒരുകാൎയ്യം സംശയംകൂടാതെ പറയാം. ഇവിടെ എത്രവലിയ കുട്ടിതന്നെവന്നാലും തന്നെതോല്പിക്കുവാൻ സാധിക്കുകയില്ലെന്നു് രാമൻകുട്ടിക്കു് നല്ലഉറപ്പാണു്. പക്ഷെ തന്നെക്കാൾ വലിയഒരുകുട്ടി ആ സ്കൂളിൽ ഇല്ലാത്തതുകൊണ്ടു് തന്റെവാദം തെളിയിക്കുവാനും വളരെ വിഷമമുണ്ടു്.

ഏതെങ്കിലും, രാമൻകുട്ടി ഇങ്ങിനെതിരിച്ചുപറഞ്ഞു: "ഈ സ്കൂളിൽ എന്നെജയിക്കുവാൻ ആരുമില്ല. ഉയരംചാട്ടത്തിലും നീളംചാട്ടത്തിലും എല്ലാം ഞാൻതന്നെ ഒന്നാമൻ".

"ഒമ്പതാംക്ലാസിൽ പഠിക്കുന്ന സുകുമാരനാണു് ഓട്ടത്തിൽ അവിടെ ഒന്നാമൻ. ഗോവിന്ദൻകുട്ടിയും ഒന്നുംഅവന്റെ അടുത്തുകൂടിഎത്തില്ല" ശ്രീധരൻപറഞ്ഞു: "അവനെ ഓടിത്തോല്പിക്കുവാൻ ഈലോകത്തിൽതന്നെ ആരുമുണ്ടാവില്ല".

ഉണ്ടു്. താൻഉണ്ടു്. പക്ഷെ രാമൻകുട്ടിക്കു് അതു് പറയാൻവിടകിട്ടിയില്ല. അതിനുമുമ്പു് ആരോ അകത്തുനിന്നു വിളിച്ചതുകൊ-

ണ്ടു് ശ്രീധരൻ ഓടിപ്പോയി. രാമൻകുട്ടി കുറെനേരംകൂടി ആ വേലിക്കൽ കാത്തുനിന്നു നോക്കാതുയിരുന്നില്ല. ഒടുവിൽനിരാശനായി അയാരം നീലാണ്ടന്റെ വീട്ടിലേക്കു നടന്നു.

പിറേറദിവസം രാമൻകുട്ടി സ്കൂളിലെത്തിയപ്പോഠം ബെല്ലടിച്ചുകഴിഞ്ഞിരുന്നു. തന്റെ പ്രമാണിത്തം സവ്വോപരിസ്ഥാപിച്ചു കിട്ടുന്നതിന്നുള്ള വ്യക്തമായ രണ്ടു സമരപരിപാടികളോടുകൂടെയാണു അവൻ അന്നുക്ലാസിൽ പ്രവേശിച്ചതു്. അതിൽ ഒന്നു യശോദക്കു് ഇനിമേലിൽതാൻ ഡ്രോയിങ്ങ് പിരേഡിൽ ചിത്രംവരച്ചുകൊടുക്കുകയില്ലെന്നുള്ളതാണു്. തന്നെഅവഠംക്കു് അത്രകൂടിയേ കഴിയു എന്നില്ലാത്തസ്ഥിതിക്കു് അതിനുമററാരെയെങ്കിലും അന്വേഷിക്കട്ടെ എന്നായിരുന്നു അവന്റെവാദം. അല്ലെങ്കിൽ ഇതുവരെ താൻചിത്രംവരച്ചുകൊടുത്തതിന്നു് അവഠം ഇങ്ങനെയാണോ കൃതജ്ഞതകാണിക്കേണ്ടതു്?

രണ്ടാമതൊന്നു് താൻകാണിക്കാൻ പോകുന്നതു ഡ്രില്‍ പിരേഡിൽ ആ പിത്തമത്തൻശ്രീധരനെ വെള്ളംകുടിപ്പിക്കുന്ന വിദ്യയാണു്. ഡ്രിൽ മാസ്ററരുടെ അസിസ്ററണ്ടായി കുട്ടികളെ ഡ്രില്ലെടുപ്പിക്കുവാൻസാധാരണ തന്നെയാണു് ഡെപ്യൂട്ടു് ചെയ്യാറു്. ആ പിത്തമത്തൻ കാണിക്കുന്നതു് ശരിയായില്ലെന്നുപറഞ്ഞു് അവനെ ബാക്കിയുള്ളവരുടെ മുമ്പിൽ പിടിച്ചുനിൎത്തി നല്ല കളികളിപ്പിക്കുകയില്ലേ? കുട്ടികളെല്ലാവരും ചിരിച്ചുമണ്ണുകപ്പും. അങ്ങിനെയാണു് തന്റെ അടുത്ത് പ്രമാണിത്തംഎടുത്താൽ.!

ഇതിൽ ഒന്നാമത്തെ പരിപാടി താൻ നടപ്പിലാക്കാൻ പോകുന്നു എന്നു് അന്നുച്ചക്കുതന്നെ രാമൻകുട്ടി യശോദക്കു് നേരിട്ടു് നോട്ടീസ്കൊടുത്തു. പാവം! ആ പെൺകുട്ടിയുടെ കണ്ണിൽവെള്ളം നിറഞ്ഞു. സ്ത്രീകളും മനുഷ്യരല്ലെ? അബദ്ധം അവക്കും പററില്ലേ? അതിന്നു് ഇത്ര കടുത്ത ശിക്ഷനൽകിയാലോ? എന്നാൽ മനുഷ്യൻ ചെകുത്താനാവേണ്ട ചില സന്ദൎഭങ്ങളുണ്ടു്. രാമൻകുട്ടിക്കു്

അങ്ങിനെയുള്ള ഒന്നായിരുന്നു അതു്. പെണ്ണിന്റെ കണ്ണീർകൊണ്ടൊന്നും കലങ്ങാതെ മനുഷ്യൻ ഉറച്ചുനില്ക്കണം. അതു് തന്റേയും അവരുടേയും ഒരുപോലെയുള്ള ഗുണത്തെ ഉദ്ദേശിച്ചല്ലേ? ആദാമിന്റെ കാലംമുതല്ക്കേ ആളുകൾ ഈ കാര്യത്തിൽ ശ്രദ്ധിച്ചിരുന്നെങ്കിൽ!

ഡ്രിൽ പീരേഡിൽ ശ്രീധരൻ, മാസ്റ്ററോട് കല്പനവാങ്ങി പുസ്തകവും എടുത്തു് വീട്ടിലേക്കു നടന്നതിനാൽ രണ്ടാമത്തെ 'പ്ലാൻ' നടന്നില്ല. വാസ്തവത്തിൽ മാസ്റ്റർ അയാൾക്കു് ഒഴിവു കൊടുക്കാൻ പാടില്ലാത്തതായിരുന്നു. ഡ്രിൽ ഏറ്റവും അത്യാവശ്യമായിനില്ക്കുന്ന ഒരു കുട്ടി ആ സ്കൂളിലുള്ളതു് ശ്രീധരനാണെന്നതു് വ്യക്തമായ പരമാർത്ഥമല്ലേ? എന്നിട്ടും അയാളെ പോകുവാനനുവദിച്ചു, മാസ്റ്റർ. തനി മുതലാളിത്തമനഃസ്ഥിതിയല്ലേ അതു്? ബാക്കിയുള്ളവർ മുഴുവൻ വെയിലത്തുനിന്നു് ഡ്രില്ലെടുത്തു് വിഷമിക്കുമ്പോൾ ഒരാൾമാത്രം കുടയും ചൂടി പതുക്കെ വീട്ടിലേക്കു പോവുക!

രണ്ടുദിവസം കഴിഞ്ഞു് ഒരുദിവസം ഉച്ചതിരിഞ്ഞിട്ടാണു് കുഞ്ഞിക്കണ്ണൻ മാസ്റ്ററുടെ വടി പെട്ടെന്നു് അന്തർദ്ധാനം ചെയ്ത അത്ഭുതകഥ സ്കൂളിൽ പരന്നതു്. നാലാംക്ലാസ്സിൽ പാഠമെടുത്തുകൊണ്ടിരിക്കുന്നതിന്നിടയിലാണു് മാസ്റ്റർ പെട്ടെന്നു് തന്റെ വടി ഒളിവിലാണെന്നകഥ കണ്ടുപിടിച്ചതു്. കേട്ടെഴുത്തിൽ പതിമൂന്നു തെറ്റുവരുത്തിയ കുഞ്ഞിക്കീരനെപിടിച്ചു രണ്ടു പൂശ് പൂശുവാൻ വേണ്ടി മേശപ്പുറത്തു നോക്കിയപ്പോഴതാ—എവിടെ തന്റെ വടി? അതു കാണാനില്ല. തന്റെ വടി ആരാണു് താനറിയാതെ എടുത്തുകൊണ്ടുപോയതെന്നു അയാൾ ഉറക്കെച്ചോദിച്ചു. ശ്രീധരൻ ഉടനെ ചിരിച്ചുകൊണ്ടു് രാമൻകുട്ടിയുടെ മുഖത്തേക്കുതന്നെ നോക്കി. രാമൻകുട്ടി ആരുടെ മുഖത്തേക്കും നോക്കാതെ മാസ്റ്ററുടെ മുഖത്തേക്കുതന്നെ വിസ്മയത്തോടുകൂടി നോക്കിയിരുന്നു. "എന്തു്? മാസ്റ്ററുടെ വടി കാണാനില്ലെന്നോ ഈ കേൾക്കുന്നതു്? കേട്ടിട്ടു് വിശ്വാസംവരുന്നില്ല" എന്നുവരെ അവൻ അത്ഭുതപ്പെട്ടു.

എന്നാൽ അതുകൊണ്ടു ഫലമൊന്നുമുണ്ടായില്ല. കുട്ടികളുടെ നോട്ടത്തിൽനിന്നു് കുഞ്ഞിക്കണ്ണൻ മാസ്റ്ററർ കള്ളനെ തിരിഞ്ഞു പിടിച്ചു. അയാൾ പതുക്കെ എഴുന്നേററവന്നു് രാമൻകുട്ടിയെ ചെവിപിടിച്ചു എഴുന്നേല്പിച്ചു നിർത്തി. കുട്ടികൾ മുഴുവൻ വായപൊത്തിച്ചിരിച്ചു. കള്ളനെ ശരിക്കു തിരിഞ്ഞുപിടിച്ചതിൽ മാസ്റ്ററർ കാണിച്ച സാമർത്ഥ്യത്തെ അഭിനന്ദിച്ചുകൊണ്ടു ആ പിത്തമത്തൻ കുലുങ്ങികുലുങ്ങിച്ചിരിച്ചു. "എടാ നീ എന്നെ പററിക്കാമെന്നു വിചാരിച്ചു. അല്ലേ? കള്ളാ! ഞാൻ നിന്നെപ്പോലെയുള്ള എത്ര തിരുമണ്ടൻമാരെ കണ്ടവനാണെന്നറിയുമോ?" മാസ്റ്ററർ പറഞ്ഞു.

എന്നാൽ യഥാർത്ഥത്തിൽ വടിയെടുത്തതു് നീലാണ്ടനാണെന്നും താൻ ആരെങ്കിലും വരുന്നുണ്ടോ എന്നു് നോക്കാൻ നില്ക്കുക മാത്രമേ ചെയ്തിട്ടുള്ളുവെന്നും ഈശ്വരനറിയാം. പരമാർത്ഥങ്ങളുറന്നുപറഞ്ഞാൽ തന്റെ കുററമൊക്കെ ഒഴിയും. പക്ഷെ നീലാണ്ടന്റെ കാര്യമാണു് കഷ്ടത്തിലാവുക. അവൻ ഏതു വിഷമഘട്ടത്തിലും തന്നെ വിടാതെ പിന്തുടന്ന വിശ്വസ്തനായ ഒരു സ്നേഹിതനാണു്. അവനെ ഈ ആപത്ഘട്ടത്തിൽ ഒററികൊടുക്കുന്നതു ശരിയല്ല. ഇതൊക്കെ ആ പിത്തമത്തൻ തന്നെ നോക്കിച്ചിരിക്കാൻ പോരുതുകൊണ്ടു വന്ന മാരണമാണു്.

എന്തുതന്നെയായാലും അവൻ ഇതിനെ പ്രതിഷേധിക്കുവാൻ തന്നെ തീരുമാനിച്ചു: "സാർ വടിയെടുത്തതു് ഞാനല്ല. ആരാണെ എടുത്തതു് എന്നു് എനിക്കു് അറിയുകയുമില്ല. ആ വടി മാസ്റ്റററുടെ മേശയിൽതന്നെയുണ്ടെന്നാണു് ഞാൻ ഇതുവരേയും വിചാരിച്ചിരുന്നതു്. ഇതു പരമാർത്ഥമാണു്. സത്യം"

ഒരുപക്ഷെ കള്ളസ്സത്യം ചെയ്തതുകൊണ്ടു് കണ്ണു പൊട്ടുവാൻതന്നെ ഇടയായേക്കാമെങ്കിലും രാമൻകുട്ടി സ്നേഹിതനുവേണ്ടി അതും ചെയ്തു. എന്നാൽ മാസ്റ്ററർ അതുകൊണ്ടൊന്നും അവനെ വെറുതെ വിട്ടില്ല.

ഒരു വലിയ നീണ്ട വിചാരണക്കുശേഷം അവൻ പുളിവാറൽകൊണ്ടു് രണ്ടുകയ്യിലും ഈരണ്ടു ചുട്ട പിടവാങ്ങി തന്റെ സീററിൽ വന്നിരുന്നപ്പോൾ രാമൻകുട്ടി രണ്ടുപേരുടെ അകൈതവമായ കൃതജ്ഞതയ്ക്കു് പാത്രമായി. താൻ വടി മോഷ്ടിച്ചതിന്നു് തല്ലുവാങ്ങിയവകക്ക് നീലാണ്ടന്റെയും, കേട്ടെഴുത്തു തെററിയതിന് തനിക്കു് തല്ലുകൊള്ളാതെ കഴിക്കാൻ സഹായിച്ചതിന് കുഞ്ഞിക്കിരന്റെയും കൃതജ്ഞത ഉടനെതന്നെ രാമൻകുട്ടിക്കു് അയച്ചുകിട്ടി.

അന്നുവൈകുന്നേരംതന്നെ സ്കൂൾവിട്ടുപോരുമ്പോൾ രാമൻകുട്ടിയും നീലാണ്ടനുംകൂടി കുറെനേരത്തെ ആലോചനക്കുശേഷം അവർ രണ്ടുപേരും മേലിൽ എല്ലാപ്പോഴും ഒരു 'യൂണിയനാ'യി നില്ക്കേണ്ടതാണെന്നു് തീരുമാനിച്ചു. യൂണിയനിൽ വേറെ ആരേയുംതന്നെ കൂട്ടേണ്ടതില്ലെന്നു രാമൻകുട്ടിക്കു് ബലമായ അഭിപ്രായമുണ്ടായിരുന്നു. കുഞ്ഞിക്കിരനെക്കൂടി അതിൽ ചേക്കേണ്ടതാണെന്നു നീലാണ്ടൻ വാദിച്ചുനോക്കി. പക്ഷെ തല്ലുവരുമ്പോൾ ആ പേടിതൊണ്ടൻ യൂണിയൻതന്നെ വേണ്ടെന്നുവെക്കുമോ എന്നാണു് രാമൻകുട്ടിയുടെ ഭയം. ഏതായാലും കുഞ്ഞിക്കിരനെ തല്ക്കാലം എടുക്കേണ്ടെന്നും അവന്റെകാര്യം അടുത്തൊരുദിവസത്തേക്കു് ആലോചനക്കു് നീട്ടിവെക്കാമെന്നും സർവ്വസമ്മതമായി തീരുമാനിച്ചു.

ഒരാഴ്ചകഴിഞ്ഞപ്പോഴേക്കും കുഞ്ഞിക്കണ്ണൻമാസ്റ്ററുടെ ചൂരൽവടിയുടെ കേസ് എല്ലാവരും മറന്നു. ആ വടി പിന്നെ യൂണിയൻപ്രസിഡണ്ടിന്റെ സായാഹ്നസഞ്ചാരത്തിനായി നീലാണ്ടൻ സമ്മാനിക്കുകയും ചെയ്തു. അന്നു് ആ വടിയും വീശി നടക്കാനിറങ്ങിയപ്പോഴാണു് പാടത്തുവെച്ചു് നീലാണ്ടനെ കണ്ടുമുട്ടിയതു്. രണ്ടുപേരുംകൂടി പറമ്പിൽക്കയറി പറകിമാവിൻതോപ്പിനിടയിൽ മേഞ്ഞുനടക്കുന്ന പശുക്കളേയും വേലിചാടിനടക്കുന്ന ആടുകളേയും ഓടിക്കാൻ ആ വടി പററുമോ എന്നൊന്നു് പരിശോധിച്ചുനോക്കി. വാസ്തവത്തിൽ കുട്ടികളെ അടിക്കുവാനല്ല പശുക്കളെ

പായിക്കുവാനാണ് ആ വടി ഉത്തമം എന്നു രാമൻകുട്ടി ഒടുവിൽ അഭിപ്രായപ്പെട്ടു. നീലാണ്ടനും ആ അഭിപ്രായത്തെ പിന്താങ്ങി.

മടങ്ങിവരുന്നവഴിക്കാണ് പടിക്കൽ ഇരുന്നു മലയാളംപാദ്യം കാണാപ്പാഠമാക്കുന്ന ശ്രീധരൻ അവരുടെ കണ്ണിൽ പെട്ടതു്. രണ്ടു പേരും അടുത്തുചെന്നപ്പോൾ ശ്രീധരനും പുസ്തകം പടിമേൽവെച്ചു് അവരുടെ കൂടെക്കൂടി. രാമൻകുട്ടിയുടെ കയ്യിൽക്കണ്ട പുതിയ ചൂരൽവടിയിന്മേലായിരുന്നു ശ്രീധരന്റെ കണ്ണുമുഴുവനും.

"ആ വടി ഏതാണു്?" ഒടുവിൽ ശ്രീധരൻ ചോദിച്ചു.

"കുഞ്ഞിക്കണ്ണൻമാസ്ററരുടെ ആ കേസുണ്ടാക്കിയ വടിയാണു് ഇതു്" രാമൻകുട്ടി പറഞ്ഞു.

വാസ്തവത്തിൽ ആ കേസുമുഴുവൻ തന്റെ തലയിലാക്കിയതു് ഈ 'പഹയന്റെ' പണിയാണു്. അയാൾ തന്റെ നേരെനോക്കി ഇളിക്കാൻപോയിരുന്നില്ലെങ്കിൽ കുഞ്ഞിക്കണ്ണൻമാസ്ററരല്ല, അയാളുടെ പ്രേതംകൂട്ടിയാൽ ആ കേസിന്നു ഇമ്പുണ്ടാവുകയില്ലായിരുന്നു.

"ആ വടി എനിക്കു തരുമോ?" ശ്രീധരൻ ആശയോടെ ചോദിച്ചു. അയാൾക്കു് തന്റെ അനുജത്തി നിലവിളിക്കുമ്പോൾ 'മിണ്ടുമോ? ഞാനൊന്നു കാണട്ടെ. മിണ്ടിയാൽ അടിക്കും' എന്നു കാണിച്ചു പേടിപ്പിക്കുവാൻ ആ വടി കിട്ടിയാൽ കൊള്ളാമെന്നുണ്ടു്. എന്നാൽ വാസ്തവത്തിൽ അടിക്കുകയുമില്ല കേട്ടോ.

ഈ കേസും കൂട്ടവും ഒക്കെകഴിഞ്ഞിട്ടു് ആ മായൻ തന്നോടു നാണമില്ലാതെ ചോദിക്കുന്നതു് കേട്ടില്ലേ? എന്നാൽ മേലിൽതന്നോടു് എന്നും സ്നേഹമായിരിക്കാമെന്നു ഉറപ്പുതരികയാണെങ്കിൽ ആ വടി കൊടുക്കുന്നതിന്നു രാമൻകുട്ടിക്കു് യാതൊരു വിരോധവുമില്ല.

"എന്നാൽ താൻ, പിന്നെ, ഞാൻ പറയുന്നതൊക്കെ കേൾക്കുമോ?"

എന്തു്? ആ വടി അങ്ങിനെ വിടുകയോ? എന്നാൽ അതു് തനിക്കു് കിട്ടേണ്ടതാണെന്നു് നീലാണ്ടനു് അവകാശം പറയാനുണ്ടായിരുന്നു. പക്ഷെ അയാറം യൂണിയൻപ്രസിഡണ്ടിൻെറ തീരുമാനങ്ങളെ മാനിക്കണമല്ലോ.

"അതു് സാധിക്കുകയില്ല" ശ്രീധരൻ പറഞ്ഞു.

"എന്നാൽ വടി കിട്ടുകയുമില്ല"

"പോടാ. എനിക്കു് അതിലും നല്ലവടി എൻെറ അച്ഛൻെറ കയ്യിലുണ്ടു്"

"പോടാ! നായേ!"

"നീയാരെടാ എന്നെ നായേ എന്നു വിളിക്കാൻ?"

"ഞാൻ രാമൻകുട്ടി. അറിയില്ലേ?"

"ഇനി വിളിക്കുമോ? കാണട്ടെ.?

"ഉവ്വെടാ. നായേ. നായെ. നായേ."

ശ്രീധരനു് ദേഷ്യവും സങ്കടവുംകൂടി ഒരുമിച്ചുവന്നു.

"എടാ! വിത്തമത്തൻ!"

ശ്രീധരൻ ഓടിവന്നു് ഒരു ഉന്തു്, രാമൻകുട്ടി കരുതാതിരുന്നതുകൊണ്ടു് മലന്നടിച്ചു വീണു. നീലാണ്ടൻ സഹായത്തിനുചെന്നു.

പടികടന്നു മണ്ടിയപ്പോറം ശ്രീധരൻ വിളിച്ചുപറഞ്ഞു: "നീ കെട്ടുകമ്പളനാണു്"

രാമൻകുട്ടി എഴുന്നേററുനോക്കിയപ്പോറം വാലിയക്കാരൻ അച്ചുതൻെറ അടുത്തു് നില്ക്കുകയാണു് ശ്രീധരൻ.

"പോക്കിരികുട്ടികളെ എണീററു് പായിൻ. ഞാൻ എല്ലാററിൻെറയും കാലു് തച്ചൊടിക്കുന്നുണ്ടു്" വാലിയക്കാരൻ അവരെ പേടിപ്പിച്ചുനോക്കി.

ഇതിൽ തൻെറ കയ്യിൽ അത്ര വലിയ കുറ്റമുണ്ടോ? ചൂരൽവടി കട്ടതിൽ വേണമെങ്കിൽ കുറച്ചു പാപമുണ്ടെന്നു സമ്മതിക്കാം. എന്നാൽ വാസ്തവത്തിൽ ചൂരൽവടി മോഷ്ടിച്ചതു് താനല്ല. അതു നീലാണ്ടറാണു്. തൻെറ ആവശ്യപ്രകാരമോ തനിക്കു് വേണ്ടിയോ അല്ല അതു ചെയ്തതും. എന്നിട്ടും താൻ കുറ്റക്കാരനായി. അതു പോട്ടെ. അതിൽ തനിക്കു് കേസില്ല. ഇന്നലത്തെ കാര്യം അങ്ങിനെ വല്ലതുമാണോ? വെറുതെ പറഞ്ഞു വഴക്കുണ്ടാക്കിയതു് ശ്രീധരനാണു്. വീഴ്ചപറ്റിയതു് തനിക്കാണു്. അതിനു പകരം ചോദിക്കാൻ സാധിച്ചിട്ടുമില്ല. അങ്ങിനെ ഇരിക്കുമ്പോഴാണു് ഇതൊക്കെ. ചിലർ പറയുന്നതൊക്കെ കുറ്റം. അങ്ങിനെയാണു് ഈ ലോകത്തിൽ എല്ലാകാര്യവും.

ഒരു കാര്യം അവൻ തീർച്ചയാക്കി. ഇനി ശ്രീധരനൊരുമിച്ചു സ്കൂളിൽ പോയി പഠിക്കലില്ല. അവൻ തൻെറ പച്ചക്കുപ്പായവും നിലക്കാലുറയും ഊരി അടുക്കളയിൽ ചെന്നു് അമ്മയുടെ മുമ്പിൽ തന്നെ ഇട്ടുകൊടുത്തു മടങ്ങിവന്നു. അന്നു കഞ്ഞികുടിക്കാൻ സമ്മതിച്ചില്ല.

ഒരു വലിയ വൈരാഗിയെപ്പോലെ എല്ലാം വെറുത്തു് ഒററക്കിരുന്നു തൻെറ ഭാവി പരിപാടികളെക്കുറിച്ചു ആലോചിക്കാൻ തുടങ്ങി.



# കൂട്ടുകാരൻ



ഇയ്യിടെ ഒരാൾ, താൻ ഒളിവിലിരിക്കുന്ന സുഭാഷ് ചന്ദ്രബോസ് ആണെന്നു ഉറന്നു പ്രഖ്യാപിച്ചു. അതുകേട്ടു് വിശ്വസിച്ചു് ഒരു വിവരമില്ലാത്ത കാൺസ്റ്റബിൾ അയാളെ പിടിച്ചു് ലോക്കപ്പിൽവെച്ചു് വിവരം റിപ്പോർട്ടുചെയ്തുവത്രെ. റിപ്പോർട്ടു

കിട്ടി വിവരം അന്വേഷിക്കാൻവന്ന പോലീസ് ഇൻസ്പെക്ടർ സുബാഷ് ചന്ദ്രബോസ് മലയാളം സംസാരിക്കുമോ എന്നുകൂടി ആലോചിച്ചു നോക്കാൻ തോന്നാത്ത കാൺസ്റ്റബിളെ ഒരു പാട്ടു ചീത്തയും പറഞ്ഞു. ആ മി. സുബാഷ് ചന്ദ്രബോസിനു് രണ്ടു പിരി ലൂസാണെന്നകഥ ആ നാട്ടുകാർക്കൊക്കെ അറിവുള്ളതുമാണത്രെ. പാവം! ഇവന്റെ വാക്കു വിശ്വസിക്കാൻ പോയതുകൊണ്ടു് പുതുതായിവന്ന ആ കാൺസ്റ്റബിളും വളരെ ചീത്തയായി.

ഈ വിവരം വർത്തമാനക്കടലാസിൽ വായിച്ച ഉടനെത്തന്നെ ഞാൻ, അതു് എവിടെനിന്നാണു് റിപ്പോർട്ടു ചെയ്തിരിക്കുന്നതു് എന്നു നോക്കി. ആവണിപ്പുറം! നാം പലപ്പോഴും ഒരു സ്നേഹിതനെപ്പററി യദൃച്ഛയാ വല്ലതും ആലോചിച്ചുകൊണ്ടിരിക്കുകയോ സംസാരിച്ചുകൊണ്ടിരിക്കുകയോ ചെയ്യുമ്പോൾ ആ ആൾ തന്നെ അവിടെ കടന്നു വരികയോ അല്ലെങ്കിൽ ആ ആളെ സംബന്ധിച്ച വല്ല പ്രധാന വർത്തമാനവും ഉടനെ നമുക്കു് കിട്ടുകയോ ചെയ്യാറുണ്ടു്. ഇതു പലക്കും അനുഭവമുള്ള ഒരു കാര്യമാണല്ലോ. അങ്ങിനെ വരുന്നതു് വെറും യാദൃച്ഛികമായ ഒരു ഒത്തുചേരൽ മാത്രമല്ലെന്നും ചില മനശ്ശാസ്ത്രതത്വങ്ങൾ വെച്ചുകൊണ്ടു് അവയെ വിവരിച്ചു കാര്യകാരണങ്ങൾ എടുത്തു കാണിക്കാമെന്നും വിവരമുള്ളവർ പറയുന്നു. എന്നാൽ എനിക്കു് മനസ്സിലാവാത്തതു് ഇതാണു്. ഒരാൾ താൻ ഏജൻറായ റോൾഡ് ഗോൾഡ് കമ്പനിക്കു് കുറെ ഓർഡറുകൾ എടുക്കുന്നതിനു് ആവണിപ്പുറം വഴിക്കു് ഒരു സർക്കീട്ടു് 'പ്ലാൻ' ചെയ്തു് ഇരിക്കുമ്പോൾ ആ ആവണിപ്പുറത്തു് തന്നെ ഒരാൾ താൻ സുബാഷ്ബോസ് ആണെന്നു പറഞ്ഞു് പോലിസ് സ്റ്റേഷനിൽ കാൺസ്റ്റബിളുടെ അതിഥിയായി കൂടി എന്നു് വായിക്കുവാൻ ഇട വരുന്നതിന്റെ കാരണങ്ങൾ ഏതെല്ലാം മനശ്ശാസ്ത്രതത്വങ്ങളെയാണു് ആശ്രയിച്ചു കിടക്കുന്നതു്! അതിലും വിശേഷിച്ചു മേല്പറഞ്ഞ, ചന്ദ്രബോസ് ആണോ എന്നു സംശയിക്കപ്പെട്ട പുള്ളി, മുമ്പൊരിക്കൽ ഒരു സ്നേഹിതനെ കാണാൻ അവിടെ ചെന്നപ്പോൾ

അയാളുടെ കണ്ണിൽ പെട്ടുവന്നു ചില പ്രത്യേകതകൾ കൊണ്ട് അയാളുടെ ശ്രദ്ധയെ ആകർഷിച്ചുവന്നുംകൂടിയായി വരുകയാണെങ്കിൽ എന്തെല്ലാം മനശ്ശാസ്ത്രതത്വങ്ങളാണ് കൂട്ടത്തിലായി അതിൽ ഒളിഞ്ഞുകിടക്കുന്നത്?

ആ സംഗതിയും പറയാം. രണ്ടു കൊല്ലം മുമ്പെയാണ് ഞാൻ സി. കെ. നായരെ കാണാൻ ആവനിപ്പുറത്ത് പോയതു്. അന്ന് എനിക്ക് ഈ ഏജൻസിയില്ല. വേറെ പ്രത്യേക ജോലിയൊന്നും ഇല്ലാതിരുന്നതുകൊണ്ട് രണ്ടു ദിവസം അവിടെ കൂട്ടുകയും ചെയ്തു. ഒരു ദിവസം ഉച്ചതിരിഞ്ഞ് വെട്ടുവഴിയുടെ വക്കിലുള്ള കമ്മുവിന്റെ പുകയിലപ്പീടികയിൽ കയറി ഒരു സിഗററ്റും വലിച്ചുകൊണ്ടിരിക്കുമ്പോഴാണ് മി. സുബാഷ് ചന്ദ്രബോസ് അതിലെ കടന്നുപോയതു്. സ്നേഹിതൻ അയാളെ ചൂണ്ടിക്കാണിച്ചുതന്ന് എന്നോടു സൂക്ഷിക്കുവാൻ പറഞ്ഞു.

ഞാൻ നോക്കി. ഒരു ആറേകാലടി പൊക്കം കാണും. മെല്ലിച്ചു നീണ്ട ദേഹം. മുന്നോട്ട് അല്പം ഒരു വളവുമുണ്ടു്. പൊന്തി നില്ക്കുന്ന അററം വളഞ്ഞ നാസികയും പരന്ന് ഞരമ്പുകൾ പൊന്തി നില്ക്കുന്ന നെററിയും, തെല്ലു കൂർത്ത താടിയും ആ വിളർത്ത മുഖവും കണ്ടാൽ സുബാഷ് ചന്ദ്രബോസിനോടല്ല, ആചാര്യ കൃപലാനിയോടാണ് സാദൃശ്യം തോന്നിക്കുക. ഉടുപ്പിൽ അസാധാരണമായി ഒന്നുമില്ല. മുഷിഞ്ഞതെന്നു പറയാൻ വയ്യാത്ത ഒരു മുണ്ടും ഒരു കാക്കിക്കുപ്പായവും. കുപ്പായം കുടുക്കിടാതെ മാറു തുറന്നു കിടന്നിരുന്നു എന്നു മാത്രം.

"തലയുടെ വട്ടു കാഞ്ഞ വകയാണ്" അയാൾ കേൾക്കാത്ത ദൂരത്തായപ്പോൾ സ്നേഹിതൻ പറഞ്ഞു.

"എങ്ങിനെപററി?" ഞാൻ ചോദിച്ചു.

"അറിഞ്ഞുകൂടാ. പലരും പലതും പറയുന്നുണ്ടു്. വാസ്തവം എന്തോ?" അയാൾ പറഞ്ഞു: "ബി. എ. ക്കു പഠിക്കുമ്പോഴാണ്

അതുണ്ടായതു്. അയാൾ ഹോസ്റ്റലിലാണു് താമസിച്ചിരുന്നതു്. പരീക്ഷയുടെ രണ്ടു മൂന്നു മാസം മുമ്പേയാണു്. ഒരു ദിവസം കാലത്താണു് ഇവനു് എന്തോ തകരാറുണ്ടെന്നു് ആളുകൾക്കു് സംശയം തോന്നിയതു്. ഒരു ചൂരൽവടിയും വീശിക്കൊണ്ടു്, ചില നാടകങ്ങളിലെ സൂത്രധാരന്മാർ ചെയ്യാറുള്ളതുപോലെ, അവൻ വരാന്തയിൽ അങ്ങോട്ടുമിങ്ങോട്ടും ഉഷാറായി നടക്കുന്നുണ്ടു്. തന്റെ പെട്ടിയും കിടക്കയും എല്ലാം എടുത്തു് ഒരുക്കി മുറിയുടെ ഉമ്മറത്തു വെച്ചിട്ടുണ്ടു്. ആദ്യമൊന്നും ആളുകൾ അത്ര ശ്രദ്ധിച്ചില്ല.

നടക്കുന്നതിനിടക്കു് അവൻ പെട്ടെന്നു നിന്നു് അടുത്തു നിന്നിരുന്ന ഒരു വിദ്യാർത്ഥിയെ കൈകൊണ്ടു് മാടിവിളിച്ചു. ആൾ അടുത്തു വന്നപ്പോൾ അവനോടു് പെട്ടിയെടുത്തു് തന്റെ പിന്നാലെ വരുവാൻ ആംഗ്യം കാണിച്ചു നടക്കാൻതുടങ്ങി.

'എടോ ഇതെന്തു നേരമ്പോക്കാണു്?' ഈ പുതിയ പുറപ്പാടു് എന്തിനാണെന്നു മനസ്സിലാവാതെ അയാൾ ചോദിച്ചു.

'തന്നോടു് പെട്ടിഎടുത്തു് വേഗം എന്റെ പിന്നാലെ വരാനല്ലേ പറഞ്ഞതു്? വർത്തമാനം പറഞ്ഞു നിന്നാൽ വണ്ടി തെറ്റും' അല്പം കോപത്തോടെ അയാൾ പറഞ്ഞു.

'താനെവിടേക്കാണു് ഈ വണ്ടിക്കു്?'

“നാളെ ഉച്ചതിരിഞ്ഞു് എ. ഐ. സി. സി. വർക്കിങ്ങു് കമ്മററി ബോമ്പയിൽവെച്ചു കൂടുന്നുണ്ടു് അറിഞ്ഞില്ലേ? അതിന്നവിടെ എത്തണം.'

“കേട്ടുനിന്നിരുന്ന ഒന്നുരണ്ടു വിദ്യാർത്ഥികൾ പൊട്ടിച്ചിരിച്ചു. കുറച്ചുകഴിഞ്ഞപ്പോൾ കുട്ടികൾ വട്ടമിട്ടുകൂടി. ഹോസ്റ്റൽവാർഡൻ ഉടനെ വന്നുചേർന്നു. തലക്കു് എന്തോതകരാറു് പറ്റിട്ടുണ്ടെന്നു തീർച്ചപ്പെട്ടപ്പോൾ എല്ലാവരുംകൂടി അയാളെ ഒരു മുറിയിലിട്ടുപൂട്ടി. വിവരത്തിന്നു് വീട്ടിലേക്കു് കമ്പിയടിച്ചു.

"അങ്ങിനെയാണ് ഇതു തുടങ്ങിയതു്. അധികം വായിച്ചിട്ടാണ് എന്നു ചിലർ പറയുന്നുണ്ട്. ഒരു സ്ത്രീയോടുള്ള പ്രേമം മൂത്ത് ഭ്രാന്തായതാണെന്നു മറ്റുചിലർ രഹസ്യമായി പറയാറുണ്ട്. ഇതു ആരോ കൈവിഷം കൊടുത്തതിന്റെ ഫലമായിരിക്കണമെന്നു് സ്ത്രീകളുടെ ഇടയിലും ഒരു വിശ്വാസമുണ്ടു. വാസ്തവം ഈശ്വരനു മാത്രമറിയാം."

പിന്നേയും ആ എ. ഐ. സി. സി. ക്കാരനെക്കുറിച്ചു പല നേരമ്പോക്കുകളും സ്നേഹിതൻ എന്നോടു പറഞ്ഞു. കണ്ടാൽ ഉടുപ്പുകൊണ്ടോ നടപ്പുകൊണ്ടോ ഒന്നും ഒരു പന്തികേടും തോന്നിക്കുകയില്ല. വർത്തമാനം പറഞ്ഞാൽതന്നെ നല്ല പരിചയമില്ലാത്തവൎക്കു് അത്ര പെട്ടെന്നു് മനസ്സിലാക്കുവാൻ കഴിയുകയില്ല. വർത്തമാനക്കടലാസും പുസ്തകങ്ങളും ഒക്കെ കണ്ടെത്തിയാൽ എടുത്തു വായിക്കുന്നതു കാണാം. ചിലസമയത്തു് ചോദിച്ചാൽ വർത്തമാനങ്ങൾ ഒക്കെ നേരെ പറയും. ചിലപ്പോൾ മുഖത്തു് ഒന്നു സൂക്ഷിച്ചു ഒന്നും മിണ്ടാതെ നടന്നുകളയും. ഇതെല്ലാം വെറും അഭിനയമാണെന്നും തലക്കു് യാതൊരു തകരാറുമില്ലെന്നും ചിലർ പറയാറുണ്ടു്. കുട്ടികൾക്കു് ചെങ്ങാതിയെ വലിയ കാര്യമാണു്. അവർ കളിയാക്കുകയോ, പരിഹസിക്കുകയോ, പൂഴി വാരി എറിയുകയോ, ചെവി പിടിച്ചു വലിക്കുകയോ, ഉടുപ്പു് പിടിച്ചു കീറുകയോ എന്തുചെയ്താലും അവൻ സഹിക്കുകയും ചെയ്യും. ഇതുവരെ ആരേയും ഒന്നും ഉപദ്രവിച്ചുകണ്ടിട്ടില്ല.

ആൾ ഒരു വലിയ പ്രായോഗികഫലിതക്കാരൻകൂടിയാണെന്നു തോന്നും. ഒരിക്കൽ കുറച്ചകലെ ഒരുജന്മി അടുത്ത വീട്ടുകാൎക്കൊക്കെ നെല്ലുകുത്താൻ വടിച്ചു കൊടുക്കുകയായിരുന്നു. വട്ടിയും ചാക്കും തലയിൽ വെച്ചു് ആളുകൾ അവിടെനിന്നു് പുറത്തുവരുന്നതു് ആ വഴിക്കു് സൎക്കീട്ടുപോയിരുന്ന എ. ഐ. സി. സി. ക്കാരന്റെ കണ്ണിൽപെട്ടു.

"എന്താണു് തലയിൽ, നെല്ലാണോ?" അയാൾ ഗൌരവത്തിൽ ഒരാളെ തടുത്തു് നിർത്തി ചോദിച്ചു.

"അതെ. മനക്കലെയാണ്." ഈ ഗൌരവക്കാരനെക്കണ്ടു് അയാൾ കുറച്ചു് അമ്പരന്നു.

"ശരി. പർമിററില്ലാതെ നെല്ലു കടത്താൻപാടില്ല. ഞാനൊന്നു ചോദിക്കട്ടെ." അയാൾ എല്ലാവരേയും വിളിച്ചുകൊണ്ടു് മനക്കലേക്കു് കയറി.

ഈ നെൽച്ചാക്കുകാരെയൊക്കെ പിടിച്ചുകൊണ്ടു് പടികടന്നു് ഗൌരവത്തിൽ നടന്നുവരുന്ന കുപ്പായക്കാരനെക്കണ്ടപ്പോൾ മുററത്തു് നെല്ലളന്നുകൊണ്ടിരുന്നവർ ഒന്നു പരിഭ്രമിച്ചു. അകത്തിരുന്നു എന്തോ രശീതി എഴുതിക്കൊണ്ടിരുന്ന അച്ഛൻ നമ്പൂതിരിതന്നെ പുറത്തേക്കു് ഓടിയെത്തി.

താൻ ഒരുവലിയ കമ്മ്യൂണിസ്ററ്കാരനാണെന്നും കരിഞ്ചന്ത പിടിക്കാൻ വന്നതാണെന്നും ഒക്കെ അയാൾ അവരെ പറഞ്ഞു മനസ്സിലാക്കി.

കമ്മ്യൂണിസ്ററ് എന്നു് വെച്ചാൽ ഗവൺമെണ്ടാണോ എന്നു് സംശയിച്ചു അച്ഛൻനമ്പൂതിരി തൻെറ കണക്കു് പ്രകാരമുള്ളനെല്ലുമുഴുവൻ റേഷൻകാർ കൊണ്ടുപോയിരിക്കുന്നു എന്നും അതിൻെറ രശീതിഇവിടെയുണ്ടെന്നും അയാൾ പറഞ്ഞുനോക്കി.

സന്ദർഭംപോലെ വേണ്ടതുപ്രവർത്തിക്കാൻ സമർത്ഥനെന്നു പേരെടുത്ത കാര്യസ്ഥൻ കുറുപ്പു് ഉടനെ കൈമടക്കുവാൻ ഒരു 25ക യുമായിവന്നുചേർന്നു.

നെല്ലുമുഴുവൻ അവിടെവെച്ചുതന്നെ നാട്ടുകാർക്കു് അളന്നു വിൽക്കണമെന്നും അതിന്നായി ഉടനെതൻെറ വളണ്ടിയർമാരെ വിളിച്ചുകൊണ്ടുവരാമെന്നും പറഞ്ഞു് ഉടനെ കമ്മ്യൂണിസ്ററുകാരൻ

പുറത്ത് കടന്നു. ഹാസ്റ്റ്മസ്റ്റർ കുറെയൊക്കെ പിന്നാലെനടന്നുനോക്കിഎങ്കിലും ആ കമ്മ്യൂണിസ്റ്റിന്റെയടുക്കെ ഒന്നും നടന്നില്ല.

ആ പുള്ളി ഒരു അരപ്പിരിയനാണെന്നു മനസ്സിലായപ്പോഴാണ് മനക്കലെ വാലിയക്കാരൻ ശങ്കരനാണ് സഹിക്കവയ്യാത്ത പശ്ചാത്താപമുണ്ടായതു്. അയാളുടെ പിടലിക്ക് നാലുപാസ്സാക്കാതെ വിട്ടതിലുള്ള ഉഗ്രമായ കുണ്ഠിതംകൊണ്ട് ഉടനെ കെട്ടിത്തൂങ്ങിമരിച്ചാലെന്താണെന്നുകൂടി അയാൾ ഒരുനിമിഷനേരം ആലോചിച്ചുപോയി.

ഇങ്ങനെ അയാളെസംബന്ധിച്ച അനേകം കഥകൾ ആ നാട്ടുകാർപറയാറുണ്ടു്. ഒരിക്കൽ വീട്ടുടമസ്ഥൻ പുറത്തുപോയസമയത്ത് അയാൾ ഏതൊ ഒരു വീട്ടിൽ പൂമുഖത്ത് കിടന്നുറക്കമായി. പുറത്തുപോയിരുന്നആൾ ആവശ്യം കഴിഞ്ഞു മടങ്ങിവന്നപ്പോൾ അപരിചിതനായ ഒരാൾ പൂമുഖത്ത് കിടന്നുറങ്ങുന്നതുകണ്ടു. വിളിച്ചുണർത്തിയപ്പോൾ ഏഴുനേററിരുന്നു കണ്ണുംതിരുമ്മികൊണ്ട് അയാൾ വീട്ടുടമസ്ഥനോടുപറയുകയാണു: 'ഉം? എന്താണുവന്നതു്? ഇവിടെ വഴിപോക്കർക്ക് ചോറില്ല. വേഗം പൊയ്ക്കോളൂ', അയാൾ കിടന്നുറങ്ങുവാനുള്ളശ്രമമായി. പിന്നേയും വിളിച്ചപ്പോൾ 'എന്താ പോവാൻ വിചാരിക്കുന്നില്ലേ? എന്നാൽ ബഹുമാനിച്ച് അയച്ചുകളയാം. ഞാൻ വാലിയക്കാരനെ വിളിക്കട്ടെ പിടിച്ചുതള്ളാൻ?".

മറെറാരിക്കൽ ആരുടെയോ തൊടിയിൽനിന്നു് നാളികേരം മോഷ്ടിക്കുന്ന ഒരു കള്ളനെ പിടികൂടി താൻ 'ഡ്യൂട്ടി'ക്കുവന്ന പോലീസ്സുകാരനാണെന്നുപറഞ്ഞു പേടിപ്പിച്ചതായും കേട്ടിട്ടുണ്ടു്. ഇതെല്ലാം കണ്ടിട്ടാണ് ചിലർ ഇതു ശരിക്ക് ഭ്രാന്തല്ലയോ എന്നുപോലും സംശയിക്കുന്നതു്. ഭ്രാന്താണെങ്കിൽതന്നെ നല്ല രസമുള്ള ഭ്രാന്താണെന്നുമാത്രം പറയാം.

രണ്ടുദിവസത്തിനുശേഷം ബസ്സിറങ്ങി ആവണിപ്പുറത്തേക്കുള്ള ആ നാട്ടുവഴിയിലേക്ക് തിരിഞ്ഞപ്പോൾ ഇതൊക്കെയായിരുന്നു എന്റെ വിചാരങ്ങൾ. ആ യാത്രക്കിടയിൽ സൌകര്യപ്പെട്ടെങ്കിൽ

മി. സുബാഷ് ചന്ദ്രബോസിനെ ഒന്നു നേരിട്ടു കാണണമെന്നും എന്തെങ്കിലും കുറെ നേരമ്പോക്ക് ഉണ്ടാക്കണമെന്നും ഞാൻ മനസ്സിൽ വിചാരിച്ചിരുന്നു. രണ്ടുകൊല്ലം മുമ്പ് ഞാൻ അവിടെ വന്നപ്പോൾ എന്നെ സ്വീകരിച്ച സ്റ്റേഷനിൽ ഇപ്പോൾ ബോമ്പായിലാണ്. അതുകൊണ്ടു പ്രത്യേക ആവശ്യമൊന്നും ഉണ്ടായിരുന്നില്ല.

അടുത്തുകണ്ട പടിപ്പുരയും പൂമുഖവുമുള്ള ഒരു വലിയ വീടാണ് ഞാൻ കയറിയത്. സമയം ഒരു വൈകുന്നേരം ഒരഞ്ചുമണി കഴിഞ്ഞുകാണും. പടിപ്പുരകടന്ന് മുറ്റത്ത് വന്നപ്പോൾ പൂമുഖത്ത് ഇട്ടിരുന്ന കസേരയിൽ ഇരുന്നിരുന്ന ആൾ എഴുന്നേററ് എനിക്കഭിമുഖമായിവന്നു. മുഖം നല്ലപരിചയം തോന്നുന്നുണ്ടല്ലോ. എന്തു? മി. സുബാഷ് ചന്ദ്രബോസോ? ഇതെന്തൊരു ഒത്തുപോലാണ്? എനിക്ക് ആദ്യം വിശ്വസിക്കാൻ സാധിച്ചില്ല. ആ അസാധാരണ പൊക്കവും മുമ്പോട്ടുള്ള വളവും വിളർത്തമുഖവും എല്ലാം അതുതന്നെ പക്ഷെ രണ്ടുകൊല്ലത്തിനകത്ത് ഒരഞ്ചാറുകൊല്ലത്തെ പ്രായക്കൂടുതൽ തോന്നിക്കും. അന്നുവൃത്തിയായി മുഖംവടിച്ച ദിവസമാണ്. കുപ്പായവും മുണ്ടും എല്ലാം അന്നത്തെപ്പോലെയിരിക്കുന്നു. എന്തൊക്കെ മാററം സംഭവിച്ചാലും ആളെ തിരിച്ചറിയുവാൻ വിഷമമില്ല. ഇവിടെ ഇപ്പോൾ ഒരു പുതിയ നേരമ്പോക്ക് ഉണ്ടാവും. ഞാൻ ഒന്നു മന്ദഹസിച്ചു.

അദ്ദേഹവും ഒന്നു മന്ദഹസിച്ചു.

"വരു. കയറി ഇരിക്കൂ." ഒരു കസാല ചൂണ്ടിക്കാണിച്ചുകൊണ്ടു എന്നെ ക്ഷണിച്ചു. ഒരു പുതിയ നാടകം അഭിനയിക്കുവാനുള്ള വട്ടമാണ്. പരിചയം സിദ്ധിച്ച ഒരു നടനെപ്പോലെ ഒട്ടും പരുങ്ങാതെ ഞാൻ പൂമുഖത്ത് കയറി 'സാനിറ്റം' ബോക്സ് അടക്കം ചെയ്ത ഉടൽ സഞ്ചി താഴെവെച്ച് എന്റെ സൂട്ടുവലിച്ചൊതുക്കി നടുമടക്കാതെ ഞാൻ കസാലയിൽ ശമയിൽ ഇരുന്നു. ഇനി ഏതു രംഗമാണ് അഭിനയിക്കാൻ പോകുന്നതെന്നറിയാൻ ഞാൻ ചങ്ങാതിയുടെ മുഖത്തേക്ക് നോക്കി

"ഫോക്കിന് ഇവിടെ എത്താൻ വിഷമമൊന്നുമുണ്ടായില്ലല്ലോ. ഒരു കാറുകൊണ്ടുവരുവാനാണെങ്കിൽ നല്ല റോഡില്ല. ഒരു റിക്ഷ വിളിച്ചുകൊള്ളുവാൻ ഞാൻ ശങ്കരനോടു പറഞ്ഞിരുന്നു."

അപ്പോഴാണ് ഞാൻ ഒരു ഡോക്ടരായിട്ടാണ് വന്നിരിക്കുന്നത്, വഴി പോക്കനല്ല. ശരി. അങ്ങിനെതന്നെ: "ഏയ്. വിഷമമൊന്നും ഉണ്ടായില്ല."

"ഡോക്ടരെ ആദ്യമായി കാണുന്നതാണ്. ഇതിനുമുമ്പുണ്ടായിരുന്ന ഗോപാലമേനോൻ ഇവിടെ ഒന്നുരണ്ടു പ്രാവശ്യം വന്നിട്ടുണ്ട്. പിന്നെ അദ്ദേഹം പോയി എന്നും പുതിയ ഡോക്ടർ വന്നു എന്നും ഒക്കെകേട്ടു. ഇപ്പോഴാണ് ഇതാ കാണേണ്ട ആവശ്യവും വന്നു."

"അതെ, അതെ. ആവശ്യം വരുമ്പോഴല്ലാതെ ആരും ഡോക്ടർമാരെ അന്വേഷിച്ചു കാണാൻ ചെല്ലാറില്ലല്ലോ."

മി. ബോസിനു എന്റെ ഫലിതം നന്നെ പിടിച്ചു. അയാൾ പൊട്ടിച്ചിരിച്ചു.

"ശങ്കരനെവിടെ? ഒരുമിച്ചു കണ്ടില്ലല്ലോ?"

അതു വാസ്തവംതന്നെ. അവനെവിടെയാവാനാണ് വഴി? കിട്ടിയല്ലോ: "അവൻ പിന്നാലെ വരുന്നുണ്ട്. റിക്ഷാക്കാരന് കൂലികൊടുത്ത് എന്റെ പെട്ടിയും സമാനങ്ങളുമായി അവൻ വരുന്നുണ്ടാവും."

"എല്ലാം എന്നിട്ടാവാം രോഗിയെ പരിശോധിക്കുന്നത്. അല്ലേ?"

ഓഹോ! ഇനി രോഗിയെ പരിശോധിക്കലുമുണ്ടോ? എന്നാൽ അങ്ങിനെതന്നെ: "സാമാനങ്ങൾ മുഴുവൻ എത്തട്ടെ. അല്ലെങ്കിൽ നല്ലനേരമെയാവില്ല."

വാസ്തവത്തിൽ എന്റെ അഭിനയം ശ്രീജിത്ബോസിനെക്കാളം ഒരുപടി മീതെയായി എന്നാണു് ഞാൻ വിശ്വസിക്കുന്നതു്. ബോസ് എന്റെ മുഖത്തേക്കു് തന്നെ രണ്ടുമിനിട്ടുനേരം സൂക്ഷിച്ചു നോക്കി. ഞാൻ ഒരു മന്ദഹാസത്തോടെ ആ നോട്ടം ഒഴിച്ചുവിട്ടു.

"പിന്നെ ഈയ്യിടെയായി സുബാഷ്ചന്ദ്രബോസിനെ കാണാറുണ്ടോ?" ഞാൻ ചോദിച്ചു.

"എന്തു്? സുബാഷ്ചന്ദ്രനോ? ഡോക്ടർ എന്താണീപറയുന്നതു്?" അയാൾ ഒരു വലിയ അത്ഭുതവും അമ്പരപ്പും അഭിനയിച്ചു. അഭിനയത്തിനു നല്ല തന്മയത്വവുമുണ്ടായിരുന്നു.

"ഇതു് കമ്യൂണിസ്റ്റുകാർ കരിഞ്ചന്ത പിടിക്കുന്ന കാലമാണല്ലോ. അതുകൊണ്ടു ചോദിച്ചു എന്നേ ഉള്ളു. ഉദാഹരണമായി ഒരാൾക്കു് എ. ഐ. സി. സിക്കു പോകുവാനുണ്ടെന്നു വിചാരിക്കുക............"ഞാൻ നിർത്തി. എന്റെ അഭിനയം നല്ലപോലെ വിജയിക്കുന്നുണ്ടെന്നു് ഓർത്തു് എനിക്കുതന്നെ ചിരി അടക്കാൻ കഴിഞ്ഞില്ല.

ബോസ് തന്റെ ചെവികളെത്തന്നെ അവിശ്വസിക്കുന്നഭാവത്തിൽ എന്റെ മുഖത്തേക്കു് നോക്കി. എനിക്കു് നല്ല ഉത്സാഹം തോന്നി: "ഞാൻ ഡ്യൂട്ടിയിൽ നടക്കുന്ന ഒരു പോലീസുകാരനെ കണ്ടു. അയാൾ ഒരു തേങ്ങകയറുന്ന കള്ളനെ പിടിക്കുകയായിരുന്നു. ആരും കണ്ടുപിടിക്കുവാനില്ലെങ്കിൽ കണ്ടവരുടെ തൊടിയിലെ തേങ്ങ കയറുന്നതു് മനസ്സിനു് നല്ല ഒരു വിനോദവും ദേഹത്തിനു് ഒരു വ്യായാമവുമാണു്. പക്ഷെ ഒരുകാര്യമുണ്ടു് ഉടമസ്ഥന്റെ കണ്ണിൽപെടാതെ നോക്കണം. അതു് ദേഹരക്ഷക്കു് അപായകരമായി കലാശിക്കും..................."

ആരോ നടന്നുവരുന്ന ശബ്ദംകേട്ടു് ഞാൻ നിർത്തി. ഷർട്ടും ഹാഫ്പാന്റുമൊത്തും ധരിച്ചു് തോളിൽ ഒരു സ്റ്റെതോസ്

കോപ്പും തൂക്കിയിട്ട് ഒരു ഡോക്ടരും പിന്നാലെ ഒരു ചെറിയ പെട്ടിയും തൂക്കിക്കൊണ്ട് ഒരു ഭൃത്യനും പ്രവേശിച്ചു.

സുബാഷ്ചന്ദ്രബോസ് വീണ്ടും എഴുന്നേററുചെന്നു. അല്പം പരിഭ്രമത്തോടുകൂടി എന്നെയും ഡോക്ടരേയും മാറി മാറി നോക്കി. ഒടുവിൽ പെട്ടിയെടുത്തുകൊണ്ട് പിന്നിൽ നില്ക്കുന്ന ശങ്കരനെ കണ്ടു് ഒന്നു മന്ദഹസിക്കാൻ ശ്രമിച്ചു.

"ഡോക്ടരോ? ഇരിക്കൂ. അയാൾ താൻ ഇരുന്നിരുന്ന കസാലതന്നെ ചൂണ്ടിക്കാണിച്ചുകൊടുത്തു." ഡോക്ടർ കസേലയിൽ എനിക്കഭിമുഖമായി വന്നിരുന്നു. എന്നെ സസൂക്ഷ്മം പരിശോധിച്ചശേഷം അയാൾ ബോസിന്റെനേരെ തിരിഞ്ഞു "ഇദ്ദേഹം ഏതാണ്! മനസ്സിലായില്ല."

സുബാഷ്ബോസ് തന്റെ താടി തടവിക്കൊണ്ടു് ഒന്നു മന്ദഹസിച്ചു: "ഒരു പത്തുമിനിട്ടു മുമ്പെയാണ് താനാണ് ഡോക്ടർ എന്നുപറഞ്ഞു് ഇവിടെ വന്നു കയറിയതു്. വർത്തമാനം കേട്ടാൽ ഒരു ഒണ്ടുപിരി അഴവാണ്"

ഒടുക്കം അങ്ങിനേയോ? ഈ രംഗം വിചാരിച്ചതിലധികം ദുർഘടമായി വരികയാണ്. ഈ വന്ന ആൾ ഒരു ശരിയായ ഡോക്ടരാണെങ്കിൽ അദ്ദേഹത്തെ സുബാഷ്ചന്ദ്രബോസിൽനിന്നും രക്ഷിക്കേണ്ടചുമതല എന്റെയാണ്. ഞാൻ പറഞ്ഞു: ഡോക്ടർ! ഇദ്ദേഹം ഒരു ഭ്രാന്തനാണെന്നു് ഈ നാട്ടിലൊക്കെ പ്രസിദ്ധമാണ്. ഇയ്യിടെ നിങ്ങൾ വായിച്ചില്ലെ ഒരു സുബാഷ്ചന്ദ്രബോസിനെ പിടിച്ച കഥ. ആ പുള്ളിയാണ് ഇതു്"

"ഇതാ കേട്ടില്ലേ? ഇതുപോലെയാണ് ഇവന്റെ വത്തമാനം. സുബാഷ്ചന്ദ്രബോസിനെ പിടിച്ച കഥ. ഒരു കമ്യൂണിസ്ററുകാരൻ കരിഞ്ചന്ത പിടിച്ചുകഥ. ഒരു പോലീസുകാരൻ കള്ളനെ പിടിച്ച കഥ. എന്തെല്ലാം നേരംപോക്കുകളാണ് ഇവൻ നിങ്ങൾ വരുന്നതുവരെ പറഞ്ഞുകൊണ്ടിരുന്നതെന്നോ?"

"അതൊക്കെ ഇവനാണ്. ഈ നില്ക്കുന്നവനാണ് കമ്യൂണിസ്റ്റുകാരനും കരിഞ്ചന്തയും പോലീസും ഒക്കെ."

ഡോക്ടർ വിഷമിച്ചു. ഞങ്ങളിൽ ആരാണ് ഭ്രാന്തനെന്ന് അറിയാതെ അയാറം മാറിമാറി നോക്കി. ഒടുവിൽ വാലിയക്കാരന്റെ പെരുമാററത്തിൽനിന്ന് യഥാർത്ഥ വിട്ടടമസ്ഥനെ കണ്ടുപിടിച്ചു. എന്നെ സംശയത്തോടുകൂടി നോക്കിക്കൊണ്ട് അയാറം സുബാഷ്ബോസിന്റെ മുഖത്തുനോക്കി മന്ദഹസിച്ചു: "സൂക്ഷിക്കേണ്ടതാകയാണ്. കുറെ കടന്നുപോയിരിക്കുന്നു"

ഞാൻ പിടഞ്ഞെഴുന്നേററു: "ഡോക്ടർ, വാസ്തവത്തിൽ ഈ നില്ക്കുന്നവനാണ് ഭ്രാന്തൻ. ഇതു് അയാളുടെ ഒരു പ്രായോഗികഫലിതം മാത്രമാണ്. നിങ്ങറംക്ക് ആ വിദ്വാനെ നല്ലപോലെ പരിചയമില്ലാത്തതുകൊണ്ടാണ് നിങ്ങറം എന്നെ സംശയിക്കുന്നതു്.

ഡോക്ടർ ചിരിച്ചു. വാലിയക്കാരനോട് എന്നെ പ്രത്യേകം സൂക്ഷിക്കുവാൻ പറഞ്ഞു.

ഒടുവിൽ എല്ലാവരുംകൂടി ഭ്രാന്ത് എനിക്കാക്കി. ഡോക്ടറുടെകാര്യം പോവട്ടെ. ആ ഭൃത്യനും സുഭാഷ്ചന്ദ്രനെ തന്റെ എജമാനനെപ്പോലെ കരുതുന്നു. എനിക്ക് ആളെ മാറിയെന്നുവരുമോ? അല്ലെങ്കിൽ പിന്നെ അയാളുടെ ഭ്രാന്ത് തീരെ മാറിയതായിരിക്കുമോ? എന്നാൽ പിന്നെ ഇയ്യിടെ വായിച്ച സുബാഷ് ബോസോ? അതു് വേറെ ആളാണെന്നുവരുമോ? എന്തോ എനിക്കൊന്നും വ്യക്തമാവുന്നില്ല.

"ഇവനെ എങ്ങിനെ എങ്കിലും നമുക്ക് ഒന്നു പുറത്തുകൊണ്ടുപോയി വിടണമല്ലോ?" ഗൃഹനാഥൻ ഭൃത്യനോട് പറഞ്ഞു.

"എനിക്കെടാ അവിടുന്ന്" ഭൃത്യൻ ദൂരെനിന്ന് ആശ്ചര്യസഹിതം പറഞ്ഞു. "നീ മര്യാദക്ക് ഇറങ്ങുന്നോ? അതോ ഇറക്കണോ?"

ഞാൻ മറുപടിയൊന്നും പറയാതെ എഴുന്നേററു് എൻെറ സഞ്ചിയെടുത്തു.

"ശങ്കരാ, അവൻ പടികടന്നു പോകുന്നതുവരെ പിന്നാലെ ചെല്ലണം."

ക്രിമിനൽപുള്ളിയെ പോലീസ്കാൺസ്ററബിൾ നടത്തിക്കൊണ്ടുപോകുന്നപോലെ ശങ്കരൻ എന്നെ പടിക്കലേക്കു് നടത്തി.

പടികടന്നു് ഞാൻ ഏതുവഴിക്കു് വെക്കണമെന്നു് ആലോചിച്ചുനിന്നു. ഒരു മൂളിപ്പാട്ടുംപാടിക്കൊണ്ടു് ഒരാൾ ആ വഴിക്കു് വന്നു മെല്ലിച്ചു വിളർത്ത മുഖവുമായി അല്പം മുന്നോട്ടു കുനിഞ്ഞുനടക്കുന്ന ഒരു ദീർഘഗായകൻ! എൻെറ തലച്ചോറിൽനിന്നു് ഏതോ ഒരു മൂടൽ മാറുന്നപോലെ തോന്നി. ഒടുവിൽ ഈ വരുന്ന ആളാണോ ബോസ്! അതെ, ആ മൂക്കും, ആ താടിയും, ആ നെററിയും സംശയമില്ല. ആ ബട്ടനിടാതെ മാറു് തുറന്നുകിടക്കുന്ന കുപ്പായവും നടപ്പും കണ്ടില്ലേ? ഞാൻ എന്തൊരു അബദ്ധമാണു് സംശയിച്ചതു്?

മി. സുബാഷ്ബോസ് സംശയിച്ചുനില്ക്കുന്ന എന്നെക്കണ്ടപ്പോൾ അടുത്തുവന്നു. ഒരു ആത്മസുഹൃത്തിനെപ്പോലെ സ്നേഹപൂർവ്വം എൻെറ തോളിൽ കയ്യിട്ടു എന്നേയും വലിച്ചുകൊണ്ടു തെക്കോട്ടു നടന്നു.

ശങ്കരൻ പടിക്കൽനിന്നു പറയുന്നതുകേട്ടു: "ഹാ പററിയ കൂട്ടുകാരനാണു്. നല്ല ചേച്ചു."



# അയൽപക്കത്തെനായ്



ഞാൻ ആ പുതിയവീട്ടിൽ താമസം തുടങ്ങിയതിൻെറ പിറേറദിവസം രാവിലെ യാദൃച്ഛികമായി അടുത്തവീട്ടിലേക്കു് ഒന്നു കണ്ണോടിച്ചു. അവിടെ ഒരു മോഹനാംഗി കൈയിൽ ഒരു വലിയ ചോററുരുളയുമായി മുററത്തുവന്നു് ഒരു നായ്ക്കു് തീററികൊടുക്കുവാനുള്ള ശ്രമമായിരുന്നു. വെളുത്തുതടിച്ച ഒരു നായ് അല്പം അകലെനിന്നു് വാലാട്ടി ചോററുരുളയെ നോക്കി സ്നേഹസൂചകമായ ചിലശബ്ദങ്ങൾ പുറപ്പെടുവിച്ചുകൊണ്ടിരുന്നു. പ്രകൃത്യാനായ്ക്കളെ ആകെ വെറുക്കുന്ന എന്നെ ആ രംഗത്തിൽനിന്നു് കൺപറിക്കാതെ നോക്കിനില്ലാൻ പ്രേരിപ്പിച്ചതു് ആ നായല്ലെന്നുപറഞ്ഞാൽ പിന്നെ എന്താണെന്നു് ബുദ്ധിയുള്ളവർ ചോദിക്കയില്ല. നായ്ക്കു് ചോറുകൊടുക്കുന്നതിനിടയ്ക്കു ആ യുവതി തൻെറ തോളിലൂടെ കെട്ടഴിഞ്ഞു് ഒരുവശത്തേയ്ക്കു വീണുകിടന്നിരുന്ന മുടി കൈകൊണ്ടു് ഒതുക്കി അവരുടെ പുതിയ അയൽപക്കക്കാരൻെറനേരെ കൂടക്കൂടെ കണ്ണെറിഞ്ഞിരുന്നു. ഞങ്ങളുടെകണ്ണുകൾ തമ്മിൽ ഇടയുമ്പോൾ അവൾ ഒരു പുഞ്ചിരിയോടുകൂടി മുഖംതിരിച്ചുകളയും. ചുങ്ങിയുണങ്ങിയ ഒരു മുത്തശ്ശിയമ്മയുടെ പെട്ടെന്നു മുററത്തേക്കുണ്ടായ വരവു് ആ ആനന്ദകരമായ രംഗം അങ്ങനെതന്നെ തുടർന്നുപോകുവാൻ ഞങ്ങളെ അനുവദിച്ചില്ല. യുവതി കിലുങ്ങി കിലുങ്ങി ചിരിച്ചുകൊണ്ടു് എന്നെ ചൂണ്ടിക്കാണിച്ചു എന്തൊക്കെയൊ പറയുന്നതും അവർ എന്നെ നോക്കി നില്ക്കുന്നതും എല്ലാം ഞാൻ കണ്ടു. ഇനിയും അങ്ങോട്ടുതന്നെ നോക്കിനില്ക്കുന്നതുകണ്ടാൽ ഈ പുതിയ അയൽപക്കക്കാരൻ എന്തുമര്യാദകെട്ടവൻ എന്നു് അവർക്കു തോന്നിയെങ്കിലൊ എന്നുകരുതി ഞാനുടനെ അവിടെനിന്നു കണ്ണെടുത്തു് മറെറങ്ങോട്ടൊ നോക്കിയിരുന്നു.

ഒരു പുതിയനോവൽ എഴുതിത്തീർക്കുന്നതിനു നല്ല പരിസരവും ഏകാന്തതയും ലഭിക്കുന്നതിനാണ് ഞാൻ നഗരത്തിൽനിന്ന് വിട്ടുമാറി ആ ഒഴിഞ്ഞ നാട്ടിൻപുറത്ത് ഒരു വീട് രണ്ടുമാസത്തേക്കു വാടകയ്ക്കു എടുത്തതു്. കഴിഞ്ഞ മഹായുദ്ധം നമ്മുടെ ജീവിതത്തെ എങ്ങനെയെല്ലാം സ്പർശിക്കുന്നുവെന്നു ചിത്രീകരിക്കുവാനാണു ആ നോവൽകൊണ്ട് ഞാൻ ഉദ്ദേശിച്ചിരുന്നതു്. ഉച്ചയ്ക്കു് ഊണു കഴിഞ്ഞു് ചാരുകസേലയിൽ മലർന്നുകിടന്നു് ഒരു സിഗററും പുകച്ചുകൊണ്ടു് ഞാൻ കഥയുടെ പ്ലോട്ടുകളുമായി കെട്ടിമറിയുമ്പോഴാണ് തെക്കെ മുററത്തുനിന്നു ഒരു നായ് മോങ്ങുന്നതും മുരളുന്നതുമായ ശബ്ദം എന്റെ ചെവിയിൽ വീണതു്. ഞാൻ ഉടനെ കസേരയിൽ നിന്നു് എഴുന്നേററു മുററത്തുചാടിയതും കയ്യിൽ കിട്ടിയ ഒരു കല്ലുമായി ശബ്ദംകേട്ട സ്ഥലത്തേക്കു പാഞ്ഞെത്തിയതും എല്ലാം ഒരേ നിമിഷത്തിൽ കഴിഞ്ഞു. മുററത്തുചെന്നപ്പോഴാണു കണ്ടതു് രാവിലെ തെക്കേവീട്ടിൽനിന്നുകണ്ട അതേ രംഗംതന്നെ അല്പം ഭേദഗതിയോടുകൂടി അഭിനയിച്ചുനോക്കുവാനുള്ള മറെറാരു പരിശ്രമമായിരുന്നു. ചോററുരുളയുമായി ആ നായയെ വിളിച്ചിരുന്ന ഭാഗം അഭിനയിച്ചിരുന്നതു ആ മോഹനാംഗികുപകരം നമ്മുടെ അരിവെയ്പുകാരൻ പയ്യൻ രാമുവായിരുന്നുവെന്നു് ഒരു വ്യത്യാസംമാത്രം. അവിചാരിതമായി അവിടെയുണ്ടായ എന്റെ വരവു് അവനെ വല്ലാതെ പരിഭ്രമിപ്പിച്ചു. പരമ നായ്ദ്വേഷിയായ ഒരു യജമാനന്റെ ചോറു് കട്ടെടുത്തു് അയാളുടെ മുററത്തുവച്ചുതന്നെ ഒരു നായ്ക്കു് കൊടുക്കുവാനുള്ള ഒരു ഭൃത്യന്റെ പരിശ്രമം എങ്ങനെ മാനിക്കപ്പെടുമെന്നു് രാമുവിനു് നല്ലപോലെ അറിയാമായിരുന്നു.

ഞാൻ കല്ലെടുത്തു് പ്രയോഗിക്കാൻ ഭാവിച്ച നായ് അടുത്ത വീട്ടുകാരുടെ ലാളനാഭാജനമാണെന്നറിഞ്ഞപ്പോഴാണു വാസ്തവത്തിൽ ഞാനാണ് ഒന്നു പരുങ്ങിയതു്. ഞാൻ കാണിച്ച ഈ സാഹസം അവരുടെ കണ്ണിൽപ്പെട്ടുവോ എന്നറിയാൻ ഞാൻ മെല്ലെ അടുത്ത വീട്ടിലേക്കു ഒന്നു ചെരിഞ്ഞുനോക്കി. ദൈവാധീനം! പുറത്തു്

ആരും ഉണ്ടായിരുന്നില്ല. അടുത്ത വീട്ടുകാർ സ്നേഹിച്ചു നോക്കുന്ന ഒരു നായ്ക്കു് ഇടയ്ക്കു് ഓരോ ഉരുള ചോറു കൊടുക്കുന്നതു് അവരുടെ പ്രീതിസമ്പാദിക്കാൻ ഒരു നല്ലമാർഗ്ഗമാണെന്നുകരുതി ഞാൻ മന്ദസ്മിതംകൊണ്ടു് രാമുവിനെ പ്രോത്സാഹിപ്പിക്കുകമാത്രം ചെയ്തു മടങ്ങിപ്പോയി. വീണ്ടും കസേലയിൽ വന്നിരുന്നു കഥയുടെ പ്ലോട്ടുകറം ശരിപ്പെടുത്തുവാൻ വളരെയൊക്കെ ശ്രമിച്ചുനോക്കി. എന്നാൽ മനസ്സു് ഒരു വലിയ അസ്വാസ്ഥ്യതയോടെ പാഞ്ഞുനടന്നിരുന്നതുകൊണ്ടു് ഒന്നും നല്ലപോലെ ചിന്തിക്കുവാൻ കഴിഞ്ഞില്ല. കയ്യിൽ കല്ലുണ്ടായിരുന്നിട്ടും ഒരു നായയെ ഇത്രയടുത്തു് കിട്ടിയിട്ടു് എറിയാതെവിടുന്നതു് ജീവിതത്തിൽ ഇതു് ആദ്യത്തെ പ്രാവശ്യമായതായിരിക്കണം ഈ അസ്വാസ്ഥ്യത്തിനുകാരണമെന്നു് ഞാൻ ഒടുവിൽ സമാധാനിച്ചു.

ആ നായ് വീണ്ടും എന്റെ ശ്രദ്ധയെ ആകർഷിച്ചതു് രണ്ടുമൂന്നു ദിവസത്തിനുശേഷം ഒരു ദിവസം ഉച്ചയ്ക്കാണു്. ആ "തെണ്ടിനായ്" അയൽപക്കങ്ങളിലെല്ലാം അലഞ്ഞുനടക്കുന്നതു് ഞാൻ ഇടയ്ക്കൊക്കെ കാണാറുണ്ടായിരുന്നു. ഒന്നോ രണ്ടോ പ്രാവശ്യം അവൻ തെക്കേ മുററത്തുവച്ചു രാമുവിന്റെ കൈയിലെ ചോററുരുളയ്ക്കു് മോങ്ങിക്കൂട്ടുന്നതും എന്റെ കണ്ണിൽ പെട്ടിട്ടുണ്ടു്. അന്നുച്ചയ്ക്കു് ഞാൻ എഴുതുവാൻ ഏതൊ വാചകം ചിന്തിച്ചുകൊണ്ടിരിക്കുകയായിരുന്നു. ഇതിനകത്തു് എന്റെ നോവൽ ആരംഭിച്ചു കുറെ മുന്നോട്ടു നീങ്ങിക്കഴിഞ്ഞിരുന്നു. കഥാനായകനായ ഗോപാലൻ മാസ്റ്റർ എല്ലാ എയിഡഡു് സ്കൂൾ അദ്ധ്യാപകന്മാർക്കും മാതൃകാപുരുഷനാകത്തക്കവിധത്തിൽ ഒററമുണ്ടും ഷർട്ടും മാത്രമായി പഴങ്കഞ്ഞിവെള്ളം മാത്രംകഴിച്ചു ജീവിക്കുന്നു എന്നു വരുത്തുന്നതിൽ, വലിയ ആവശ്യമൊന്നുമില്ലെങ്കിലും കഥാകാരൻ പ്രത്യേകം ശ്രദ്ധിച്ചിട്ടുണ്ടു്. ഗോപാലൻ മാസ്റ്റർ ലക്ഷ്മിക്കുട്ടി എന്ന ഒരു ഗ്രാമീണയുവതിയിൽ അനുരക്തനാണെങ്കിലും സാമ്പത്തികമായ പ്രതിബന്ധങ്ങറംകൊണ്ടു് ഇതേവരെ അവരുടെ വിവാഹം നടന്നിട്ടില്ല. അങ്ങിനെയിരിക്കുമ്പോറം ആ ഗോപാലൻ മാസ്റ്റർ ഒരു ഹവിൽദാർ ക്ലാക്കായി പട്ടാ

ളത്തിൽ ചേരാൻ തീരുമാനിക്കുകയും പ്രിയതമയെ നാട്ടുവിടുന്നതിനുമുമ്പ് നിഗൂഢമായി സന്ദർശിക്കുകയും ചെയ്യുന്നു. ഈ കൂടിക്കാഴ്ചയോടുകൂടിയാണ് കഥ ആരംഭിക്കുന്നതു്. അവസാനം യാത്രപറഞ്ഞു് പിരിയാറാകുമ്പോൾ കണ്ണീരിൽനനഞ്ഞു നില്ക്കുന്ന പ്രിയയുടെ ഉടുത്ത കവിൾത്തടങ്ങളിൽ ഒരു ചുംബനമുദ്രപതിക്കുവാൻ കഥാനായകൻ ഉടന്പ്പോഴാണ് തെക്കെവീട്ടിൽകേട്ട ആറ്റൊമിക ബോമ്പ് പൊട്ടിത്തെറിക്കുന്നപോലെ ഭയങ്കരമായ ഒരു ശബ്ദം എന്റെ ശ്രദ്ധയെ അങ്ങോട്ടാകർഷിച്ചതു്. അങ്ങോട്ടു നോക്കിയപ്പോൾ എന്തോ ഒന്നു കടിച്ചുതൂക്കിക്കൊണ്ടു് കുതിച്ചു കയറുന്ന ആ നായയേയും പിന്നാലെ ഒരു വടിയുമോങ്ങി പാഞ്ഞുചെല്ലുന്ന മുത്തശ്ശിയമ്മയേയും മുററത്തു് ആ കാഴ്ച നോക്കിനില്ക്കുന്ന യുവതിയെയും കണ്ടപ്പോൾ എനിക്കു് ആ കോലാഹലത്തിന്റെ കാരണം ഉടനെ മനസ്സിലായി. വളപ്പിൽ കണ്ടതൊക്കെ ചികിച്ചിനക്കി കൊക്കിലാക്കി നടന്നിരുന്ന രണ്ടുമൂന്നു കോഴികളിൽ ഒന്നിനെ ആ നായ് ചാടിപ്പിടിച്ചു. കടിയേററകോഴി പ്രാണവേദനയോടെ അലറി. കൂട്ടത്തുണ്ടായിരുന്ന കോഴികൾ ഭയത്തോടുകൂടിയും. മുററത്തു നിന്നിരുന്നവർ നായയെ ഭയപ്പെടുത്തി ഓടിക്കുവാൻ വേണ്ട ശബ്ദവും പുറപ്പെടുവിച്ചു. ഇതെല്ലാംകൂടി ഒരുമിച്ചുകൂടിയപ്പോഴാണ് എന്നെ ഞെട്ടിച്ച ആ ഭയങ്കരശബ്ദം ഉത്ഭവിച്ചതു്. ഞാൻ അങ്ങോട്ടു നോക്കുന്നതെന്നറിഞ്ഞപ്പോൾ യുവതി മന്ദഹസിച്ചു. ഒരു വലിയ അമിളിപിണഞ്ഞഭാവത്തിൽ വടി താഴെയിട്ടു് മുത്തശ്ശിയമ്മ മടങ്ങി.

ആ കോഴിനാദത്തിന്റെപേരിൽ അവർ ഉയർത്തിയ വലിയ ഒച്ചപ്പാടു് അടുത്ത വീട്ടുകാരെയൊക്കെ അങ്ങോട്ടാകർഷിച്ചു. അവിടെവന്നു കൂടിയവരിൽ പലരും സംഭവത്തിന്റെ ശരിയായ റിപ്പോർട്ടുകൾ അന്വേഷിച്ചെടുക്കുകയും കൂട്ടത്തിൽ പുതിയ അയൽപക്കക്കാരനായ എന്നെ നോക്കിക്കൊണ്ടു എന്തൊക്കെയോ പറയുകയും ചെയ്തിരുന്നു.

ഞാൻ വീണ്ടും നോവലെഴുത്തിൽ ഏർപ്പെട്ടു. നേരം സന്ധ്യയായതോടുകൂടി ഗോപാലൻമാസ്റ്ററും ഞാൻ പട്ടാളത്തിൽ ചേർന്നു

പരിശീലനത്തിന ബാംഗളൂക്ക അയയ്ക്കുവാനുള്ള ഒരുക്കമായി. അ യാളെ വണ്ടിയുടെ സമയത്തിന സ്റ്റേഷനിലേക്ക അയക്കാൻ ഞാൻ ഭാവിക്കുമ്പോഴാണ്‌ പൊളിഞ്ഞുകിടന്നിരുന്ന വേലി ചാടിക്കടന്നു അയൽപക്കത്തെ മുത്തശ്ശിയമ്മ എൻെറ മുററത്തേക്കു വരുന്നതു് ഞാൻ കണ്ടതു്. പകലെനടന്ന സംഭവങ്ങളെക്കുറിച്ച എന്തെങ്കിലും ഒന്നു പറയുന്നതിനാണ്‌ ആ വരവെന്നു എനിക്കു കണ്ടപ്പോഠം മന സ്സിലായി. കഷ്ടം! നായ്ക്കളെ കണ്ടാൽ എറിഞ്ഞു കാലൊടിക്കുക യാണ്‌വേണ്ടതു്. അവററയെ ഇങ്ങനെ ലാളിച്ച വളത്തുന്നതു കൊള്ളുകയില്ലെന്നു എനിക്കു പണ്ടേയുള്ള അഭിപ്രായമാണ്‌. ഇ പ്പോഠം കണ്ടില്ലേ അവരുടെ നായ് അവരുടെ കോഴിയെത്തന്നെ കടന്നുപിടിച്ചു. ഈശ്വരൻ ലോകത്തിൽ ഉരുളൻകല്ല്‌ സൃഷ്ടിച്ചി രിക്കുന്നതു് നായ്ക്കളെ എറിയുവാനാണെന്നു്‌ ഞാൻ പലപ്പോഴും രാമുവിനോടു പറയാറുള്ളതാണ്‌. മുററത്തുവന്നു്‌ ഒരു ഉണങ്ങിയ ചിരിചിരിച്ചു്‌ അവർ അല്പം ഒരു പരുങ്ങലോടെനിന്നു. പകലെ നടന്ന കോഴിവേട്ടയിൽ അവക്കു പിണഞ്ഞ ഭീമമായ അമളിയാ യിരിക്കും ഈ വല്ലായ്മക്കു കാരണമെന്നു കരുതി ഞാൻതന്നെ ഉടങ്ങി. “ഈ നായ്ക്കളെക്കൊണ്ടു്‌ വലിയ ഉപദ്രവം അല്ലേ? കുറച്ചു മുമ്പേ ആ അസത്തു്‌ ഒരു കോഴിയെ പിടിച്ചു”.

അവർ ആ ഉണങ്ങിയ ചിരിതന്നെ ഒന്നുകൂടി ചിരിച്ചു. “വല്ലാ ത്ത ഉപദ്രവം!”.

നായ്ക്കളെ സംബന്ധിച്ചുള്ള അവരുടെ അഭിപ്രായത്തിന്‌ മാ ററം വരുന്നുണ്ടെന്നുകണ്ടു്‌ ഞാൻ വളരെ സന്തോഷിച്ചു. വേണ മെങ്കിൽകേട്ടു നന്നാവട്ടെ എന്നുള്ള വിചാരത്തോടുകൂടി ഞാൻ അ വക്കു ഇങ്ങനെ ഒരുപദേശം നൽകി. “ഈ വകയൊക്കെ ചങ്ങല ക്കിടണം. അതാണ്‌ വേണ്ടതു്‌. തിന്ന ചോറിനു കൂറില്ലാത്ത വക യാണ്‌ ഈ നായ്ക്കഠം.”

“അതെയതെ ചങ്ങലക്കിടുകതന്നെവേണം. അല്ലെങ്കിൽ നാട്ടു കാക്കു ഇരുന്നു പൊറുക്കേണ്ട!” അവർ അല്പം ഉത്സാഹം കാണിച്ചു.

ആട്ടിൻകുട്ടി തന്നെത്താൻ പിറുപിറുത്തു. "ഓ. അവന്റെ ഒരു നാട്യം! കണ്ടാൽ പോലീസുകമ്മീഷണരുടെ പവ്വറുണ്ടു്."

"നീ എന്തുപറഞ്ഞു? നിനക്കു് എന്റെ നാട്യം പിടിച്ചില്ലെന്നുണ്ടോ? എന്തുപറഞ്ഞെടാ നീ?"

"ഓ. ഒന്നുമില്ല. ഞാൻ നിന്റെ വാലിനു നല്ല നീളമുണ്ടെന്നു പറയുകയായിരുന്നു."

നായ് ഒരു ചാട്ടംചാടി ആട്ടിൻകുട്ടിയുടെ കഴുത്തിനു കടിച്ചതും, ആട്ടിൻകുട്ടി ഉറക്കെ നിലവിളിച്ചതും ഇറയത്തു കിടന്നു കൂർക്കം വലിച്ചിരുന്ന വേലായുധൻനായർ കൈയിൽ കിട്ടിയ വിറകുകൊള്ളിയുമായി മുററത്തു ചാടിയതും എല്ലാം ഒരുമിച്ചു കഴിഞ്ഞു. രാമബാണംപോലെ പായുന്ന നായുടെ പിന്നാലെ വിറകുംകൊള്ളിയോങ്ങിക്കൊണ്ടു ചീറിപ്പായുന്ന വേലായുധൻ നായരെ ഞാൻ കൺമറയുന്നതുവരെ നോക്കിനിന്നു.

നോവലെടുത്തു് നിവർത്തി ഞാൻ വീണ്ടും എഴുതുവാനാരംഭിച്ചു. ഇതിനകം കഥ കുറെക്കൂടി മുന്നോട്ടു നീങ്ങിയിരിക്കുന്നു. മിലിട്ടറിയിൽ ചേർന്നുപോയ ഗോപാലമാസ്റ്റർ ആറുമാസം കഴിഞ്ഞശേഷം ലീവിൽ നാട്ടിലേക്കു വന്നിരിക്കുകയാണു്. കഥാനായകൻ നായികയെ ഒരു ഗൂഢസങ്കേതത്തിൽവച്ചു കണ്ടുമുട്ടാൻ സൌകര്യംനോക്കി നിൽക്കുമ്പോളാണു് വേലായുധൻ നായർ ആ സാധു ആട്ടിൻകുട്ടിയെയും തോളിലിട്ടുകൊണ്ടു് എന്റെ വീട്ടിലേക്കു വലിഞ്ഞുകയറിയതു്. "ഇതു നോക്കു. അടുത്ത വീട്ടുകാരുടെ നായെക്കൊണ്ടുള്ള ഉപദ്രവം" എന്നുപറഞ്ഞു് എന്റെ അനുഭാവം അവരുടെ ഭാഗത്തേക്കാക്കാനുള്ള വരവാണു് ഇതെന്നു എനിക്കുകണ്ടപ്പോഴേ മനസ്സിലായി. എനിക്കിതിൽ പക്ഷാഭേദം ആവശ്യമില്ല. പോരെങ്കിൽ നായ്ക്കളെ കണ്ണിനുനേരെ കണ്ടുകൂടാതാനും. എന്നാലും അമ്മുവിനെയും അവരുടെ വീട്ടുകാരെയും ഈ അപകടത്തിൽ സഹായിക്കുകയാണു് വേണ്ടതെന്നു എങ്ങനെയോ എനിക്കു് ഒരു ബോധോദയമുണ്ടാ

യി. ഞാൻ ഇങ്ങനെ തുടങ്ങി. "എന്താ. വേലായുധൻനായരെ അയൽപക്കക്കാരുടെ നായെക്കൊണ്ടു വലിയ ഉപദ്രവം അല്ലേ?

"ഇതു നോക്കു മേനോൻ. ഈ ആട്ടിൻകുട്ടിയെ ആ ജന്തു കടിച്ചുകൊല്ലാറാക്കി."

അയാൾക്കുകൊടുക്കുവാൻ നല്ല ഒരു "ഡോസ്" ഉള്ളിൽക്കണ്ടു് ഞാൻ ഒന്നു ചിരിച്ചു. "എന്തുചെയ്യും? അയൽപക്കക്കാരല്ലേ. കുറേശ്ശയൊക്കെ അന്യോന്യം സഹിക്കേണ്ടിവരില്ലേ? ഉദാഹരണമായി ഒരാൾ കള്ളുകുടിക്കുന്നുവെന്നു വിചാരിക്കുക. അയാളുടെ കുടിക്കൂത്തു് അടുത്ത വീട്ടുകാർക്കു് ഇരിക്കപ്പൊറുതി—"

"ഞാൻ കുറേശ്ശ കുടിക്കുന്നുണ്ടായിരിക്കാം, അതിന്നു നിങ്ങൾക്കു് നഷ്ടമൊന്നുമില്ലല്ലോ." വേലായുധൻനായർ ഇടയിൽ കടന്നു പറഞ്ഞു. "അതൊന്നും പറഞ്ഞതുകൊണ്ടു കാര്യമായില്ല. നിങ്ങളുടെ നായ് എന്റെ ആട്ടിൻകുട്ടിയെ കടിച്ചതിന്നു നഷ്ടംതരണം".

"എന്റെ നായയോ?" ഞാൻ ഒന്നു ഞെട്ടി.

"അതെ നിങ്ങളുടെ നായ തന്നെ. ഇന്നലെ അടുത്തവീട്ടുകാരുടെ കോഴിയെ പിടിച്ചില്ലേ ആ നായതന്നെ"

"അതു എന്റെ നായാണെന്നു് ആർ പറഞ്ഞു?

"എന്തിനാണു് മേനോൻ ഈ ഒന്നുമറിയാത്ത വേഷമൊക്കെ കെട്ടുന്നതു്. നിങ്ങൾ വരുമ്പോൾ കൊണ്ടുവന്നതല്ലേ ആ നായെ? പിന്നെ ദിവസം ഇവിടെനിന്നു അതിന്നു ചോറുകൊടുക്കുന്നതു് ഞങ്ങൾ കാണാറില്ലേ? ഈ പരിപ്പൊന്നും ഇവിടെ വേവില്ല മേനോൻ."

"അതൊക്കെ എന്തായാലുംശരി. ഇതു എന്റെ നായല്ല. നിങ്ങൾ അതിനെ തല്ലുകയൊ കൊല്ലുകയൊ എന്തുവേണമെങ്കിലും ചെയ്തുകൊള്ളൂ. എനിക്കു വിരോധമില്ല".

"നിങ്ങൾ മര്യാദയ്ക്കു് എനിക്ക വല്ലതും തന്നയയ്ക്കുകയാണു് നല്ലതു്. അല്ലെങ്കിൽ നിങ്ങൾക്കു കേൾക്കാൻ സുഖമില്ലാത്ത ചില വർത്തമാനങ്ങൾ കേൾക്കേണ്ടിവരും." അയാൾ എന്നെ ഭീഷണിപ്പെടുത്തി.

രണ്ടുദിവസം മുമ്പെയാണു് അസഭ്യഭാഷയിൽ തനിക്കുള്ള അനിതരസാധാരണമായ പാടവത്തിന്റെ ഒരൊററ പ്രസംഗംമൂലം തെളിയിച്ചു് അയാൾ എന്നെ അത്ഭുതപ്പെടുത്തിയതു്. അതുകൊണ്ടു് മുഷിയുകയാണെങ്കിൽ അയാൾ വലിയ "തൊള്ളയു"ണ്ടാക്കി അടുത്ത വീട്ടുകാരെ മുഴുവൻ ആകർഷിക്കുവാനിടവരുത്തുമെന്നു തീർച്ച. അതു കൂടാതെ കഴിക്കാൻ ഞാൻ ഒരഞ്ചുറുപ്പിക എടുത്തുകൊടുത്തു് അയാളെ സമാധാനിപ്പിച്ചുവിട്ടു.

കാര്യം നായ് എന്റെയാണെന്നാണല്ലൊ വേലായുധൻനായർ പറയുന്നതു്. ഞാൻ അതു തെക്കെ വീട്ടുകാരുടെയാണെന്നല്ലെ വിചാരിച്ചതു്. അതു് അവരുടെ തന്നെയായിരിക്കണം. അല്ലെങ്കിൽ പിന്നെ എന്തിനാണു് അവർ അതിനു ചോറുകൊടുത്തിരുന്നതു്? ഈശ്വരാ! അതു് ഒടുവിൽ എനിക്കു് പററിയമാതിരി തന്നെയാകുമോ? അവർ അതു് എന്റെയാണെന്നു വിചാരിച്ചായിരിക്കുമോ ഇങ്ങിനെയൊക്കെ ലാളിച്ചതു്. എന്നാൽ ഇപ്പോൾ ഇതു് നല്ല രസമായിത്തീർന്നിരിക്കുന്നു.

വീണ്ടും നോവലെഴുതുവാൻ ഭാവിക്കുമ്പോഴാണു് അടുത്തവീട്ടിൽനിന്നു മുത്തശ്ശിയമ്മയുടെ എഴുന്നള്ളത്തു്. വേലായുധൻനായർ വരുന്നതും സംസാരിക്കുന്നതും അവർ കണ്ടിരിക്കും. അയാൾ ഒരു കള്ളകുടിയനാണെന്നും, അയാൾ വല്ലതും പറഞ്ഞാൽ അതു സാരമാക്കേണ്ടെന്നും മററും പറഞ്ഞു് എന്നെ സമാധാനിപ്പിക്കുവാനായിരിക്കും അവരുടെ വരവു്. എന്നാൽ ഞാൻ ചില്ലറക്കാരനൊന്നുമല്ലെന്നും, അങ്ങിനെയുള്ളവരെയൊന്നും കൂസുന്ന ഒരു പുള്ളിയല്ലെന്നും മററും അവരെ ധരിപ്പിക്കുവാൻ മന്ദസ്മിതത്തോടെ അവരെ സ്വാഗതംചെയ്തു.

"വേലായുധൻനായർ ഇവിടെ വന്നിരുന്നു, അയാളുടെ ആട്ടിൻകുട്ടിയെ നായ് കടിച്ചുവെന്നും പറഞ്ഞു്.'

''എന്നിട്ടോ? അയാൾ വെറുതെ പോയോ?

''പിന്നെ. ആളു് ഞാനല്ലെ? ഇവിടെ വന്നു വല്ല തെറിയും മറ്റും വിളിച്ചുപറഞ്ഞാൽ പല്ലു് വായിൽ ഒന്നും കാണില്ല."

"അതല്ല അയാൾ വല്ലതും ചോദിച്ചുവോ?"

"ചോദിച്ചു: എന്റെ നാടേതാണെന്നു്, അച്ഛനും അമ്മയും സ്വന്തന്നെയല്ലെ എന്നു, ഞാൻ ഇപ്പോൾ എഴുതുന്ന—"

"അതല്ലാ, അയാൾ പണം വല്ലതും ചോദിച്ചോ എന്നാണു് ഞാൻ ചോദിച്ചതു്.''

ഞാൻ വാസ്തവമായും അവരോടു മുഷിഞ്ഞു. ഞാൻ അയാൾക്കു് പണംകൊടുത്തു എന്നു് ഇത്രവേഗം മണത്തറിഞ്ഞു് എന്നോടു വന്നു ചോദിക്കുവാനാണല്ലോ അവർക്കു തോന്നിയതു്. ഞാൻ ഏതായാലും വാസ്തവം തുറന്നുസമ്മതിച്ചു: "ഒരഞ്ചുറുപ്പിക കൊടുത്തു. അല്ലെങ്കിൽ അവൻ വല്ല തെറിയും മറ്റും വിളിച്ചുപറഞ്ഞു് മര്യാദക്കാരെ അപമാനിക്കും."

മുത്തശ്ശിയമ്മയുടെ മുഖത്തു് ഒരു നേരിയ മന്ദഹാസം പരന്നു: "നമ്മുടെ ഒരു കോഴിയേയും ആ നായ് പിടിച്ചു. അതിനെ കഴിഞ്ഞ ആഴ്ച ചന്തയ്ക്കു കൊണ്ടുപോയി വിൽക്കണമെന്നു വിചാരിച്ചിരുന്നതാ. അല്ല, അതുകൊണ്ടു് ഒന്നും ഉണ്ടായിട്ടില്ല. വെറുതെ പറയുകയാണു്."

എനിക്കു് അവർ എന്താണു് പറഞ്ഞുകൊണ്ടുവരുന്നതെന്നു് ഉടനെ മനസ്സിലായി. ഞാൻ അവർ വരുന്നതു കണ്ടപ്പോൾ ഒരു സദുദ്ദേശത്തോടുകൂടിയായിരിക്കുമെന്നു വിചാരിച്ചതു് എന്റെ ശുദ്ധഗതികൊണ്ടാണു്. എല്ലാവർക്കും പണത്തിലാണു് ആശ. കഷ്ടം! ആളുകൾ ഇങ്ങിനെ ആയിപ്പോകുന്നല്ലോ. ഞാൻ അകത്തുപോയി

ഒരു രണ്ടുറുപ്പിക എടുത്തുകൊടുത്തു് അവരേയും പ്രസാദിപ്പിച്ചയച്ചു.

ഞാൻ ഉടനെതന്നെ രാമുവിനെ വിളിച്ചുപറഞ്ഞു: "എടാ രാമു, ആ നായെ ഇനി ഇവിടെ കണ്ടാൽ എറിഞ്ഞുകാലൊടിക്കാതെ വിട്ടുപോകരുതു്. ഈ നായ് സാധാരണ നായ്ക്കളെപ്പോലെയല്ലെന്നു് ഞാൻ ആദ്യം വിചാരിച്ചു. അതുകൊണ്ടാണു് ഞാൻ ഇതേവരെ ഒന്നും വിരോധം പറയാതിരുന്നതു്. ഇനി കണ്ടാൽ കാലൊടിച്ചു വിടണം കേട്ടോ".

ആ തെണ്ടിവന്ന നായെക്കൊണ്ടുള്ള ഉപദ്രവം ദിവസം ദിവസം കൂടിവന്നു: അതിന്റെ ഉടമസ്ഥൻ ഞാനാണെന്നു് എങ്ങനെയൊ ഒരു പൊതുജനാഭിപ്രായവും അവിടെ പരന്നതാണു് എനിക്കു വലിയ കേടായിത്തീർന്നതു്. ഒരു ദിവസം ഒരു ചത്ത പൂച്ചയേയും തൂക്കിക്കൊണ്ടുവന്നു് ഒരാൾ ആ നായ് കടിച്ചതാണെന്നു് പറഞ്ഞു് ഒരുറുപ്പിക വാങ്ങിക്കൊണ്ടുപോയി. മറ്റൊരിക്കൽ ഒരു താറാവിന്റെ അകാലമരണത്തിൽ അനുശോചനം രേഖപ്പെടുത്തിക്കൊണ്ടു് എനിക്കു രണ്ടുറുപ്പിക സംഭാവനചെയ്യേണ്ടിവന്നു. ഒരു ദിവസം നായ് ഒരയൽപക്കക്കാരന്റെ അടുക്കളയിൽ കടന്നു് ചോറു ശാപ്പിട്ടു. വേറൊരു ദിവസം അതു് ഒരു പൂച്ചക്കുട്ടിയെ പിടിക്കാൻ ചെന്നു. പൂച്ചക്കുട്ടി പാഞ്ഞു് ഒരു മരത്തിന്മേൽ കയറി രക്ഷപ്പെടുകയുണ്ടായി. എന്നാൽ ഇതിന്റെയെല്ലാം വകയ്ക്കു് അവർ എന്റെ മേലിക്കൽ വന്നുനിന്നു് ചീത്തപറയുന്നതിൽ യാതൊരു അമാന്തവും കാണിച്ചില്ല. ചുരുക്കത്തിൽ ആ നായ് അവിടെ തെണ്ടിനടക്കുന്നതു് അയൽപക്കക്കാർക്കു നല്ല ഒരാദായത്തിനുള്ളമാർഗ്ഗമായി.

ഒരുദിവസം ഞാൻ നോവൽ എഴുതിക്കൊണ്ടിരിക്കുമ്പോഴാണു മറ്റൊരു പ്രധാന സംഭവമുണ്ടായതു്. ഇതിനകം നോവൽ വളരെയധികം എഴുതിത്തീർന്നിരുന്നു. ഗോപാലൻ മാസ്റ്റർ വീണ്ടും ലീവുകഴിഞ്ഞു പോയി. ഈ പ്രാവശ്യവും അവരുടെ വിവാഹം നടന്നില്ല. മാസ്റ്റർ പോയിക്കഴിഞ്ഞു രണ്ടുമാസത്തിനുശേഷം ലക്ഷ്മി

കുട്ടിയെ കുറച്ചു ദൂരദിക്കുകാരനായ ഒരു പണക്കാരൻ നായർ വിവാഹം ചെയ്യുന്നു. ആ ദാമ്പത്യജീവിതം അവൾക്കു നരകീയമായി തോന്നുന്നു. എന്നാൽ കഥാകാരൻ വളരെ സാമർത്ഥ്യത്തോടുകൂടി നായരെ ഒരു കാറപകടത്തിൽ പെടുത്തി കൊല്ലുന്നു. അങ്ങനെ ഒരു പണമുള്ള വിധവയായിത്തീൎന്ന ലക്ഷ്മിക്കുട്ടി ഗോപാലൻ മാസ്റ്ററുടെ മടങ്ങിവരവിനെ കാത്തുകൊണ്ടു ജീവിക്കുന്നു. ഗോപാലൻ മാസ്റ്റർ ഇക്കുറി യൂറോപ്പിൽ പോകുന്നു. കഥയുടെ മേന്മയ്ക്കുവേണ്ടി അയാളുടെ ഒരു കാൽ മുറിക്കുവാൻ കഥാകാരൻ തീരുമാനിക്കുന്നു. കാലിന്മേൽ വെടിയേററു് ഓപ്പറേഷനുവേണ്ടി അയാളെ ആശുപത്രിയിലേക്കയക്കുവാൻ പുറപ്പെട്ടപ്പോഴാണു് തെക്കെ വീട്ടിൽനിന്നു വലിയ ഒരു ബഹളവും മുറവിളിയും ഉണ്ടായി ആളുന്നതു്. നായ് വെടിയുണ്ടപോലെ പായുന്നതും അമ്മു കാലിന്മേൽനിന്നു ചോരയൊലിപ്പിച്ചുകൊണ്ടു കൊക്കിപ്പാടി മുററത്തുവന്നു വീണതുമാണു് ഞാൻ അങ്ങോട്ടു നോക്കിയപ്പോൾ കണ്ടതു്. "എന്റെ മോളേ, നായ് കടിച്ചുവോ?" എന്നു ചോദിച്ചുകൊണ്ടു മുത്തശ്ശിയമ്മ അപ്പോൾ അവിടെ പാഞ്ഞെത്തി.

അമ്മുവിനെ നായ് കടിച്ചിട്ടുവേണമല്ലോ പുറത്തുവരാൻ എന്നു വിചാരിച്ചു ഇതുവരെ അകത്തു കാത്തിരിക്കുകയായിരുന്നുവോ എന്നു തോന്നും, അത്രവേഗം അടുത്ത വീട്ടുകാർ ആ മുററത്തു് വന്നുകൂടിയതു കണ്ടാൽ. അങ്ങോട്ടു പാഞ്ഞുചെല്ലുന്ന തിക്കത്തിൽ ഉറങ്ങിക്കിടന്നിരുന്ന കുട്ടികളെപ്പോലും തൂക്കിയെടുത്തുകൊണ്ടുവരാൻ അമ്മമാർ മറന്നില്ല. ഉറക്കം തെളിയാത്ത കുട്ടികളുടെ കരച്ചിലും ആളുകളുടെ സംസാരവും എല്ലാംകൂടി അവിടെ ബഹളമയം. സ്ത്രീപുരുഷന്മാർ ഒരു പോലെ ആ മുററത്തങ്ങനെ പെരുകിക്കൂടുന്നതു കണ്ടാൽ ഈ ലോകത്തിൽ ഇത്രവളരെ ആളുകൾ ഉണ്ടോ എന്നുതന്നെ നാം സംശയിച്ചുപോകും. ആ നായുടെയും അതിന്റെ ഉടമസ്ഥനാകാനുള്ള ഭാഗ്യദോഷം നേരിട്ട എന്റേയും ചീത്ത പറയുന്നതിൽ ഓരോരുത്തരും അവരുടെ സാമർത്ഥ്യം കാണിക്കാൻ മത്സരിക്കുന്നതുപോലെ

തോന്നി. അതിനിടയ്ക്കു് അമ്മുവിൻെറ ശബ്ദം കേട്ടു. അതെ അവളുടെതന്നെ "ആ അസത്തു് അവിടെ താമസം തുടങ്ങിയതുമുതൽ എപ്പോഴും ഇങ്ങോട്ടുതന്നെ നോട്ടം. ആണുങ്ങളായാൽ കുറച്ചു മാനവും മര്യാദയും ഒക്കെ വേണ്ടേ എം! പോരെങ്കിൽ ഒരു കടിക്കുന്ന നായേയും കൊണ്ടുവന്നു വച്ചിരിക്കുന്നു."

ഈ കേൾക്കുന്നതു് അമ്മുവിൻെറതന്നെ ശബ്ദമാണോ? ഈശ്വരാ! എന്നാൽ എൻെറ സകല ആശയും അവസാനിച്ചു. മററുള്ളവരൊക്കെ എന്തൊക്കെ പറഞ്ഞാലും പ്രവർത്തിച്ചാലും അവൾ ആ കൂട്ടത്തിലല്ലെന്നാണു് ഞാൻ വിചാരിച്ചിരുന്നതു്.

ഇതിനകത്തു വേലായുധൻ നായരും അക്കൂട്ടത്തിൽ എത്തിച്ചേർന്നു. അയാളുടെ ഇടിമുഴക്കംപോലെയുള്ള ശബ്ദം ഉറക്കെയുറക്കെ പൊന്തിത്തുടങ്ങി. "ഹേയ് ഇങ്ങനെയുണ്ടോ ഒരു ഏമാനൻ! ആ നായ് നാട്ടുകാരെ മുഴുവൻ കടിച്ചു, എന്നിട്ടും അതിനെ ഒന്നു ചങ്ങലയ്ക്കിടേണ്ട വിചാരമില്ല. ഇതിനെപ്പററി ഒരു ന്യായം ചോദിച്ചിട്ടു് ഇനിയൊരു കാര്യം''.

''അതന്നേ, വേലായുധൻ നായരേ, ഇങ്ങനെ ഒരു നായും, ഉടമസ്ഥരും; ചെന്നു് ആണുങ്ങളെപ്പോലെ രണ്ടു ന്യായം ചോദിച്ചിട്ടു വരു'' എന്നു പിന്നിൽനിന്നു് ആരോ ''സ് ക്രൂ'' മുറുക്കി.

അങ്ങനെ ആ കള്ളക്കടിയൻ എന്നോടു ''നാലു ന്യായം'' ചോദിക്കുവാനുള്ള വരവാണു്. ഞാൻ ഉടനെ അകത്തുകടന്നു് ഒരു ഷർട്ടെടുത്തിട്ടുകൊണ്ടു രാമുവിനെ വിളിച്ചുപറഞ്ഞു. ''എടാ! നീ വേഗം ആ തെക്കെ വീട്ടിൽ പോയി പറ ഏമാനൻ ഡോക്ടരെ വിളിച്ചുകൊണ്ടുവരുവാൻ പോയിരിക്കുകയാണെന്നു്''. ഞാൻ പിൻവാതലിൽക്കൂടി പുറത്തുകടന്നു വേലായുധൻ നായർ വരുന്നതിനുമുമ്പു് ഒരുവിധം അവിടെനിന്നു് രക്ഷപ്പെട്ടു. ഒരു റിക്ഷാപിടിച്ചു് ഡോക്ടരുടെ വീട്ടിലേക്കു പോയി.

അടുത്തദിവസം രാവിലെ ഞാൻ കെട്ടിട ഉടമസ്ഥനെ ചെന്നു കണ്ടു് രണ്ടുമാസത്തെ വാടകതീൎത്തു പുരയുടെ താക്കോൽ മടക്കി ക്കൊടുത്തു "ഞാൻ നിങ്ങളോടു രണ്ടുമാസത്തേക്കാണ് പുര വാടക യ്ക്കു് ആവശ്യപ്പെട്ടതു്; വാടക ഇതാ. പക്ഷെ ഞാൻ അടുത്ത ബ സ്സിനുതന്നെ നഗരത്തിലേക്കു പോകുന്നു."

"എന്താണതു മി: മേനോൻ? വല്ല അസൌകൎയ്യവുമുണ്ടോ?".

"എയ്! ഒന്നുമില്ല. ഞാൻ ഒരത്യാവശ്യം പ്രമാണിച്ചു നഗ രത്തിലേക്കു പോകുകയാണെന്നുമാത്രം."

"വല്ല സൌകൎയ്യം പോരായ്മയുമാണെങ്കിൽ പറയാൻ മടിക്കരുതു്''.

"എയ് അതൊന്നുമല്ല".

"പോകാൻതന്നെയാണ് തീരുമാനിച്ചതെങ്കിൽ പിന്നെ എനി ക്കൊന്നും പറയാനില്ല. ഞാൻ വേറെ വല്ലതും ചെയ്യേണ്ടതുണ്ടോ?".

"ഒന്നുമില്ല. ബുദ്ധിമുട്ടാകുകയില്ലെങ്കിൽ ഒരു കാൎയ്യംകൂടി ചെ യ്തെന്നാൽ ഉപകാരം. കണ്ടവരുടെ കോഴിയേയും ആടിനേയും കടിച്ചുനടക്കുന്ന ഒരു നായുണ്ടല്ലൊ ഇവിടെ, അതിനെ വെടിവെക്കു വാനറിയാവുന്ന വല്ലവരെയുംകൊണ്ടു് കാച്ചിക്കണം. അതിനു വേ ണ്ടിവരുന്ന ചിലവു് എന്തായാലും അതു് എന്നെ അറിയിച്ചാൽ ഞാൻ ഉടനെ അയച്ചുതന്നുകൊള്ളാം."

"നിങ്ങളും എന്തൊക്കെയാണ് മി: മേനോൻ പറയുന്നതു്?."

"ഒന്നുമില്ല. രണ്ടു ഭാഗ്യംകെട്ട ആത്മാക്കൾ ഏതോ ഗ്രഹം പിഴച്ചു നില്ക്കുമ്പോഴാണ് ഒരുമിച്ചു ഈ ഗ്രാമത്തിലേക്കു കടന്നുവന്ന തു്. ഞാനും ആ നായും. എന്റെ സ്ഥിതി ഇങ്ങനെയൊക്കെയായി.

ഇനി ആ നായുടെ അവസാനം എങ്ങിനെയാണെന്നു നിങ്ങളും എനിക്കു നഗരത്തിലേക്കു വഴിയേ എഴുതുക. അത്രമാത്രം.''

*  *  *  *  *  *

ആ നോവൽ പിന്നെ മുഴുമിച്ചിട്ടില്ല. അങ്ങിനെ എം. ഡി. മേനോൻെറ ഒരു നല്ല കഥ കൈരളിക്കു നഷ്ടപ്പെട്ടുപോയി.

ആ നായയെ വെടിവെക്കുവാൻ ചിലവായ സംഖ്യയുടെ കണക്ക് ഇതുവരെ എനിക്കു അയച്ചുകിട്ടിയിട്ടില്ല. അതു കിട്ടിക്കഴിഞ്ഞാലുടൻ ആ നായുടെ പേരിൽ എനിക്കുവന്ന ചിലവുകളുടെ ഒരു ശരിയായ കണക്കു വായനക്കാരുടെ അറിവിനായി പ്രസിദ്ധപ്പെടുത്താം.

